THE
CHURCH WEEKLY

വാല്യം 17 | 1962 ജൂലൈ 1 | ലക്കം 25

**THOUGHT FOR THE WEEK**

The gentleness of perfect freedom can only be won by the discipline of self-restraint.

Barrett.

## താളുകൾ മറിക്കുമ്പോൾ




## വരിസംഖ്യ

| | രൂ. | ന.പ. |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | |
| 6 മാസത്തേക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇന്ത്യക്കു വെളിയിൽ | 8 | |

മാനേജർ, ചർച്ച്‌വീക്കിലി,
കോട്ടയം.


# പുനരുജ്ജീവിപ്പിക്കേണ്ട പഴയ പാരമ്പര്യങ്ങൾ

ഡൽഹിയിൽവച്ചുകൂടിയ അണുവായുധകൺവൻഷൻ പാസ്സാക്കിയ ഒരു പ്രമേയം വളരെ ശ്രദ്ധേയമായിരിക്കുന്നു. ആത്മാർപ്പണം, ത്യാഗജീവിതം, സേവനനിരതത്വം മുതലായി പഴയകാലത്തു വിലമതിക്കപ്പെട്ടിരുന്ന പാരമ്പര്യങ്ങൾ പുനസ്ഥാപിക്കണമെന്നായിരുന്നു ആ പ്രമേയം. സഹനസമരകാലത്തു് ഗാന്ധിജിയുടെയും, വിവിധതരത്തിലുള്ള ത്യാഗങ്ങൾ സഹിച്ച ഇൻഡ്യൻസ്വാതന്ത്ര്യത്തിനുവേണ്ടി പോരാടിയ മററു നേതാക്കന്മാരുടെയും ജീവിതത്തിലും, സമീപനരീതികളിലും വീക്ഷണഗതിയിലുമുണ്ടായിരുന്ന ത്യാഗമനോഭാവംഇന്നത്തെ തലമുറയിൽ അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്നതിനെപ്പററി കൺവൻഷനിൽ സന്നിഹിതരായിരുന്ന നേതാക്കന്മാർ പരിതപിച്ചു. സ്വാതന്ത്ര്യലബ്ധിയോടുകൂടി അധികാരത്തിനും, ധനസമ്പാദനത്തിനും വേണ്ടിയുള്ള മത്സരങ്ങൾ ആണു് നേതാക്കന്മാരുടെ ഇടയിൽ പ്രകടമായിക്കാണുന്നതു്. ഗാന്ധിജിയുടെയും മററും ജീവിതമാഹാത്മ്യവും, അതിന്റെ പിന്നിൽ വർത്തിച്ചിരുന്ന ആദർശനിഷ്ഠകളും ഇന്നത്തെ തലമുറക്കു പുരാണകഥകളായിതീർന്നുകൊണ്ടിരിക്കയാണു്.

ലോകം അണുവായുധനിരോധനത്തിനും,സമ്പൂർണ്ണ നിരായുധീകരണത്തിനും ആഗ്രഹിക്കുന്നു. പക്ഷേ സമ്പൂർണ്ണ നിരായുധീകരണം സാധിച്ചാൽ മനുഷ്യൻ സുരക്ഷിതമായിരിക്കുമോ? അണുവായുധങ്ങൾ അല്ലെങ്കിലും ബലപ്രയോഗം ആവശ്യമായ തരത്തിലുള്ള സ്വഭാവമാണു് മനുഷ്യൻവച്ചുപുലത്തുന്നതെങ്കിൽ പരിപൂർണ്ണനിരായുധീകരണം വിവേകപൂർവമായിരിക്കുമോ? ഇല്ല.ഒരളവിൽ ബലപ്രയോഗം ആവശ്യമായതരത്തിൽ മാത്രമാണു് മനുഷ്യൻ ധാർമ്മികമായും സംസ്കാരപരമായും വളർന്നിട്ടുള്ളതു്. മൃഗീയതയും, ധനതൃഷ്ണയും, അധികാരമത്സരവും, വിഷയാസക്തിയും, വിദ്വേഷവും, അസൂയയും, എല്ലാം മനുഷ്യനെ ഭ്രാന്തനാക്കാറുണ്ടു്. അവയെ നിയന്ത്രിച്ചില്ലെങ്കിൽ സാമൂഹ്യജീവിതം സുരക്ഷിതമായിരിക്കുകയില്ല.ഒരളവിൽ പോലീസും പട്ടാളവും ആവശ്യമായ തരത്തിൽ മാത്രമാണു് മനുഷ്യന്റെ സ്വഭാവത്തിനു് സംസ്കാരം സിദ്ധിച്ചിട്ടുള്ളതു്. ഗാന്ധിജിയെപ്പോലെയുള്ള വ്യത്യസ്തതകൾ, സാധാരണ മനുഷ്യജീവിതത്തെ പ്രതിനിധീകരിക്കുന്നില്ല.

അണുവായുധങ്ങൾ വാസ്തവത്തിൽ മനുഷ്യനെ നിയന്ത്രിക്കുകയല്ല, മനുഷ്യലോകത്തെ മുഴുവൻ സംഹരിക്കയാണു്. അതുകൊണ്ടു് അണുവായുധങ്ങൾ നിരോധിക്കുന്നതിനു നിശ്ചയമായും ആവശ്യമുണ്ടു്. എന്നാൽ പരിപൂർണ്ണ നിരായുധീകരണത്തെപ്പററി രാഷ്ട്രങ്ങൾ ചിന്തിക്കുമ്പോൾ മനുഷ്യസ്വഭാവത്തിന്റെ വളർച്ചയെയും സംസ്കാരപുരോഗതിയെയും കുറിച്ചു് പരിഗണിക്കാതെ തരമില്ല. അതുകൊണ്ടാണു ഡൽഹി കൺവൻഷൻ പരിപൂർണ്ണ നിരായുധീകരണത്തിനുള്ള പശ്ചാത്തലം സൃഷ്ടിക്കുന്നതിനെപ്പററി ചിന്തിച്ചതു്. ആ പശ്ചാത്തലമാണു് ആത്മാർപ്പണം, ത്യാഗജീവിതം, സേവനനിരതത്വം മുതലായ അനർഘങ്ങളായ മഹൽജീവിതപാരമ്പര്യങ്ങൾ പുനസ്ഥാപിക്കുന്നതുകൊ

ണ്ടു് വന്നുകൂടുന്നതു്.

ഗാന്ധിജിയെപ്പോലെയും വിനോബഭാവേയെപ്പോലെയും സത്യം. അക്രമരാഹിത്യം, മുതലായ ആദർശങ്ങളിൽ അധിഷ്ഠിതമായ ജീവിതം നയിക്കുന്നവരുടെ ഒരു സമൂഹത്തെ ഭാവനചെയ്യുന്ന പക്ഷം അവർക്കു പോലീസും പട്ടാളവും ഒന്നുമാവശ്യമില്ല. സന്നദ്ധഭടന്മാർ സേവനത്തിനുമാത്രം ഉണ്ടായാൽ മതി. ആരെയും ചൂഷണം ചെയ്യാൻ ആഗ്രഹമില്ലാതെയും, മററുള്ളവരെയും തന്നെപ്പോലെ കരുതിക്കൊണ്ടും ജീവിക്കുന്ന ആളുകളുടെ സമൂഹത്തിൽ എന്തു ബലപ്രയോഗമാണു് ആവശ്യമായി വരുന്നതു്. സത്യം, നീതി ദയ മുതലായവ മാത്രമായിരിക്കും അങ്ങനെയുള്ളവർ നിവസിക്കുന്ന രാഷ്ട്രങ്ങളുടെ സ്വഭാവം. രാഷ്ട്രഗവണ്മെൻറുകൾ ഇങ്ങനെയുള്ളവരെയാണു് പ്രതിനിധീകരിക്കുന്നതെങ്കിൽ, പരിഹരിക്കാൻ വയ്യാത്ത എന്തു രാജ്യാന്തരപ്രശ്നങ്ങൾ ഉണ്ടാകാനാണു്? പട്ടാളവും, ആയുധങ്ങളും ആവശ്യമില്ലാത്ത ലോകത്തിൽ മാത്രമേ പരിപൂർണ്ണനിരായുധീകരണം സാദ്ധ്യമൊ അഭിലഷണീയമൊ ആയിത്തീരു.

പക്ഷേ ഇങ്ങനെയുള്ള ലോകം എന്നു എങ്ങനെ ഉണ്ടാകുമെന്നുള്ളതാണു് പ്രശ്നം. കുരിശിൽതറച്ച അവസരത്തിലും "പിതാവേ! ഇവർ എന്തു ചെയ്യുകയാണെന്നറിയായ്കകൊണ്ടു് അവരോടു ക്ഷമിക്കണമെ" എന്നു പീഡനം നടത്തിയവർക്കു വേണ്ടി പ്രാർത്ഥിച്ച കർത്താവിൻെറ നാമം ധരിക്കുന്നവർ കോടിക്കണക്കിനുള്ള പാശ്ചാത്യ ഡെമോക്രസികൾ അതിനുള്ള പ്രാപ്തി സമ്പാദിച്ചിട്ടില്ല.

നിരായുധീകരണത്തിനു മുമ്പു ലോകം സമ്പാദിക്കേണ്ട ധാർമ്മിക നിലവാരത്തിലേക്കു ശ്രദ്ധ ആകർഷിക്കുന്ന ഒന്നാണു് ഡൽഹി പ്രമേയം. ആ ലക്ഷ്യത്തിലെത്തുവാൻ ഒരു കുറുക്കുവഴിയുമില്ല. മനുഷ്യൻ നന്നാവണം. നല്ല മനുഷ്യരുടെ ലോകം കെട്ടിപ്പടുക്കണം. എത്ര വിഷമകരമായ ഒരു സംരംഭമാണതെന്നു് അതിനുവേണ്ടി പരിശ്രമിച്ചവർക്കെല്ലാം അറിയാം. കുരിശുമരണവും വെടിവയ്പുമെല്ലാമാണു് അങ്ങനെയുള്ളവർക്കു സ്വജനങ്ങൾ നൽകുന്ന പ്രതിഫലം. എങ്കിലും അങ്ങനെ ആ പ്രതിഫലങ്ങളെ സസ്നേഹം സ്വീകരിച്ചമഹാത്മാക്കളാണു് ഇന്നും ലോകത്തിൻെറ പ്രത്യാശ. നിരായുധീകരണത്തിനുള്ള മാർഗ്ഗം കുരിശിൻെറ മാർഗ്ഗമാണു്. ത്യാഗത്തിൻെറ മാർഗ്ഗം. സഹിഷ്ണുതയുടെയും, സഹനശക്തിയുടെയും, സ്നേഹത്തിൻെറയും, സേവനത്തിൻെറയും മാർഗ്ഗം. "ഞാൻ വഴിയും സത്യവും ജീവനുമാകുന്നു" എന്നരുളിചെയ്ത കർത്താവു പരിപൂർണ്ണ നിരായുധീകരണത്തിനുള്ള മാർഗ്ഗമാണു് ചൂണ്ടിക്കാണിച്ചതു്. ഡൽഹി കൺവൻഷൻ ആ മാർഗ്ഗത്തെപ്പററി ചിന്തിച്ചതു് നിശ്ചയമായും യാഥാർത്ഥ്യബോധത്തോടുകൂടിയാണു്.

# ആരാധനാ ക്രമങ്ങളുടെ ക്രോഡീകരണം

ഡബ്ളിയു. സി. മാണി. ചേന്നാനിക്കാട്ട

ആരാധനാക്രമങ്ങളുടെ ക്രോഡീകരണത്തെപ്പററി ഏതാനും ചില അഭിപ്രായങ്ങൾ പൊന്തിവരികയും ആയതു് മലങ്കരസഭ മുഴവൻെറയും ഒരത്യാവശ്യ ഘടകമാണെന്നും സത്വരമായ നടപടിക്കു വിധേയമാക്കേണ്ടതാണെന്നും 1961 ഡിസംബർ 26-ാംനു കൂടിയ മാനേജിംഗ് കമ്മിററിക്കു ബോദ്ധ്യമാകയും ചെയ്തിട്ടുള്ളതാണല്ലോ. ഈവിധമുള്ള ക്രമക്കേടുകൾ അവസാനിപ്പിക്കണമെന്നുള്ള ദൃഢനിശ്ചയത്തോടെ കമ്മിററി ചില നിർദ്ദേശങ്ങളും ശിപാർശികളും ആ മീററിംഗിൽ രേഖപ്പെടുത്തിയിട്ടും ഉണ്ടു്. പിന്നീടു, കഴിഞ്ഞ മാർച്ച 29-ാംനു ചേന്ന മീററിംഗിൽഏതൽ വിഷയകമായി ഏതാനും കാര്യങ്ങൾ ചർച്ച ചെയ്യപ്പെടുകയും ചില പ്രസംഗങ്ങൾ നടത്തുകയും ബ: കോനാട്ട അബ്രഹാം കത്തനാർ ഒരു പ്രബന്ധരൂപത്തിൽ ഇതിലേക്കുള്ള പ്രവർത്തനം ത്വരിതപ്പെടുത്തുന്നതിനു് ആഹ്വാനം ചെയ്കയും ചെയ്തു. അതിനുശേഷം ഈ വിഷയത്തിൽ വല്ല മുന്നേററവും ഉണ്ടായിട്ടുണ്ടോ ഉണ്ടാകുന്നുണ്ടോ എന്നു "മലങ്കരസഭയൊ" "ചർച്ചുവീക്കിലിയൊ" മുഖാന്തിരം പോലും അറിയാൻ ഇടയായിട്ടില്ല. പക്ഷേ കഴിഞ്ഞ ഡിസംബറിലെ തീക്ഷ്ണതപോലെ മാർച്ചിലെ നടപടികളിൽ പ്രത്യക്ഷപ്പെട്ടിട്ടില്ല. എങ്കിലും വളരെ ആത്മാർത്ഥതയോടെ ഈ വിഷയം കൈകാര്യം ചെയ്യുന്നതിൽ ബ: അച്ചനു അതിയായ താല്പര്യം ഉള്ളതായി കാണുന്നതിൽ മാത്രം അല്പം ആശ്വസ്സു വകയുണ്ടു്. ലോകവും അതിലെ പ്രവർത്തനവും ഭാഷയും അതിൻെറ പ്രയോഗവും പുരോഗമിക്കുന്നതായിട്ട തന്നെയാണു് കാണുന്നതു്. അതനുസരിച്ചെങ്കിലും ഒരു സമൂഹം അതിൻെറ ഭാഷയുടെ ഉപയോഗത്തെപ്പററി ചിന്തിക്കേണ്ടതാണു്. അതിനാൽ ഇനിയും സമയം നഷ്ടപ്പെടുത്താതെ നമ്മുടെ അഭിവന്ദ്യ നേതാക്കന്മാർ ബ: അബ്രഹാം അച്ചനെത്തന്നെ ചുമതലപ്പെടുത്തി ഭാഷാജ്ഞാനികളായ ഏതാനും പട്ടക്കാരെയും അയ്മേനികളെയും ഉൾപ്പെടുത്തി നിത്യോപയോഗത്തിനുള്ള നമസ്കാരക്രമങ്ങൾ എങ്കിലും ഏകീകരിച്ചു് ക്രോഡീകരിക്കുന്നതിനു നിയോഗിച്ചു് നടപ്പിൽ വരുത്തണമെന്നു വിനയമായ ഒരഭിപ്രായമുണ്ടു്.

ഇഷ്ടംപോലെ ഓരോരുത്തൻ രചിക്കുന്ന രീതി കഴിയുമെങ്കിൽ പൂർണ്ണമായി അവസാനിപ്പിക്കയും ചെയ്യണം.

നല്ല മലയാളഭാഷയിൽ ആരാധനാശുശ്രൂഷയിലെ പ്രാർത്ഥനാ വാചകങ്ങൾക്കുഒരു ഐകരൂപ്യം കൊടുക്കണമെന്നുള്ളതാണല്ലോ ലേഖനത്തിൻെറ വിഷയം. ആ കൂട്ടത്തിൽ മലയാള ഭാഷയിലുള്ള പഴയ ചില പദങ്ങളുടെ രൂപം മാററി കാലാനുസൃതമായ വാക്കുകൾ ചേർക്കണമെന്നു ഭാഷാഭിജ്ഞന്മാരെ ഓർമ്മിപ്പിക്കണമെന്നു നിർബന്ധമില്ലെങ്കിലും ഈ നൂററാണ്ടിൻെറ ഏതാണ്ടു് ആദ്യകാലത്തു് നിലവിലിരുന്ന ഭാഷാപദങ്ങൾ ഉപയോഗിച്ചു് കൃതാക്രമം രചിക്കപ്പെടുകയും ഏതോ കാരണവശാൽ പിന്നീടു ചിലർ രചിച്ചിട്ടുള്ള ഓരോ തരം പ്രാർത്ഥനാ പുസ്തകങ്ങളും കൃതാരീതിക്കു മുമ്പുള്ള ഭാഷാക്രമം തന്നെ നിർബന്ധമായി ഉപയോഗപ്പെടുത്തിയിരിക്കയും ചെയ്തതായി കാണപ്പെട്ടു കൊണ്ടാണു് പദങ്ങളുടെ ഉപയോഗത്തെപ്പററി ഇത്രയും പറയാൻ ഇടയായതു്. അങ്ങനെയുള്ള ഏതാനും പദങ്ങൾ താഴെ കുറിക്കുന്നു. അവയുടെ പ്രയോഗം ഒന്നു

(ശേഷം 11 —ാം പേജിൽ)

# ലയനമല്ല, ഐക്യമാണ് ആവശ്യം

സി. പി. മാത്യു എം. എ.

ii

### കർത്താവു് ഒന്നു്
### വിശ്വാസം ഒന്നു്

ഐക്യത്തെപ്പററി വേദപുസ്തകം പഠിപ്പിക്കുന്നതെന്താണെന്നു നോക്കാം. എഫെസ്യർക്കുള്ള ലേഖനത്തിൽ പൌലൊസു് അപ്പൊസ്തലൻ സഭയുടെ ഐക്യത്തെപ്പററി ഇപ്രകാരം പറയുന്നു:– "ശരീരം ഒന്നു്, ആത്മാവു് ഒന്നു്, കത്താവു് ഒരുവൻ, വിശ്വാസം ഒന്നു്, സ്നാനം ഒന്നു്......" നാം വിഭാവനം ചെയ്തിട്ടുള്ള ഐക്യസഭയെപ്പററി ഈ വിവരണം തികച്ചും വാസ്തവമായിരിക്കുമല്ലോ. മൂന്നു വകുപ്പുകളുടെയും വിശ്വാസം ഒന്നുതന്നെ. ഏതെങ്കിലും ഒരു വകുപ്പിൽ അനുഷ്ഠിക്കപ്പെടുന്ന സ്നാനം മുഖാന്തിരം ഒരുവൻ ആ സഭയിലെ അംഗം മാത്രമായിട്ടല്ല തീരുന്നതു്. ഒരു വകുപ്പിന്റെ പള്ളിയിൽ അവിടത്തെ പട്ടക്കാരൻ അണയ്ക്കുന്ന കുർബാനയിൽ സംബന്ധിക്കുന്നതിനുള്ള സ്വാതന്ത്ര്യം മററ വകുപ്പുകളിൽപ്പെട്ടവർക്കുമുണ്ടായിരിക്കുമെന്നു് നാം കണ്ടതാണല്ലോ. പൊതുതാല്പര്യമുള്ള വിഷയങ്ങളെപ്പററി ആലോചിച്ചു് അധികാരപൂർവ്വം തീരുമാനങ്ങൾ ചെയ്യുന്നതിനു പൊതുവായ സിനഡു് ഉണ്ടായിരിക്കുമെന്നും നാം പറഞ്ഞതാണല്ലോ. ഇതിനാലെല്ലാം "ശരീരം ഒന്നു്" എന്നുള്ളതു് തികച്ചും യഥാർത്ഥമായിരിക്കും.

സംയോജനത്തിനു ശേഷവും ഒരു സഭയിൽ മൂന്നു വകുപ്പുകളെന്നോ സഭകളെന്നുതന്നെയോ ഉള്ള പേരുകൾ ഉപയോഗിക്കാവുന്നതുകൊണ്ടു ഇതു് അപൂർണ്ണവും അപര്യാപ്തവുമായ ഒരു ഐക്യമാണെന്നു് ഇനിയും ആരെങ്കിലും ശഠിച്ചേക്കുമോ? എന്നാൽ നമ്മുടെ കത്താവുതന്നെ തന്റെ സഭയുടെ ഐക്യത്തെപ്പററി പറഞ്ഞിരിക്കുന്ന അത്ഥഗംഭീരമായ വാക്കുകൾ നോക്കുക. "പരിശുദ്ധ പിതാവേ, അവർ നമ്മേപ്പോലെ ഒന്നാകേണ്ടതിനു്" പിതാവും പുത്രനും ഒന്നായിരിക്കത്തന്നെ അവർ തമ്മിലുള്ള വ്യത്യാസം ഹനിക്കപ്പെടുന്നില്ല. അതുകൊണ്ടു് ത്രിത്വത്തിലുള്ള ഐക്യം അപൂർണ്ണമാണോ?

ക്രിസ്ത്യേതരരുടെ മുമ്പാകെയുള്ള ക്രിസ്തീയസാക്ഷ്യത്തിനു് ഇതു മുഖാന്തരം എന്തെങ്കിലും ന്യൂനതയോ ബലഹീനതയോ ഭവിക്കുമോ എന്നു് നോക്കാം. ഒരു ദേശത്തുതന്നെ യാക്കോബായ ക്രമമനുസരിച്ചുള്ള ആരാധന നടത്തുന്നതിനു് പള്ളിയും പട്ടക്കാരനും, മാർത്തോമ്മാക്രമമനുസരിച്ചു് ശുശ്രൂഷകൾ നടത്തുന്നതിനു വേറൊരു പള്ളിയും പട്ടക്കാരനും, സി, എസ്. ഐ. ക്രമമനുസരിച്ചു് ശുശ്രൂഷകൾ നടത്തുന്നതിനു് മൂന്നാമതൊരു പള്ളിയും പട്ടക്കാരനും ഉണ്ടായിരിക്കയും അതേസമയംതന്നെ ഇവർ എല്ലാവരും ചേർന്നു് ചിലപ്പോൾ ആരാധനയും പലപ്പോഴും സുവിശേഷഘോഷണവും നടത്തുകയും ചെയ്യുന്നപക്ഷം അതു് അപഹാസ്യമായി ബുദ്ധിയുള്ള ഹൈന്ദവസ്നേഹിതർ ആരെങ്കിലും ഗണിക്കുമോ? ഏകത്വത്തിൽ വിവിധത്വവും വിവിധത്വത്തിൽ ഏകത്വവും എന്ന പ്രമാണം നന്നായി ഗ്രഹിച്ചിട്ടുള്ളവരാണവർ.

### ജീവത്തായ ഐക്യം

സഭകളുടെ അഖിലലോക കൗൺസിലിന്റെ ദൽഹിസമ്മേളനത്തിൽ സഭൈക്യത്തെപ്പററി പ്രത്യേകം ആലോചിച്ച കമ്മിററിയിലാണു് ഞാൻ സംബന്ധിച്ചതു്. മേൽപറഞ്ഞ ആശയങ്ങൾ ഞാൻ സംക്ഷിപ്തമായി ഒരിക്കൽ അവിടെ പ്രകാശിപ്പിക്കയുണ്ടായി. അതേപ്പററി ഒരു സ്നേഹിതൻ ചെയ്ത വിമർശനം ഈ വിധത്തിലുള്ള ഐക്യം പോരായെന്നല്ല, ഇത്രയുംതന്നെ ഐക്യം വേണമോ എന്നുള്ളതായിരുന്നു. അതു് അവിടെ ഉണ്ടായിരുന്നവരുടെ പൊതുവായ അഭിപ്രായമായിരുന്നു എന്നു ഞാൻ പറയുന്നില്ല. എങ്കിലും ദൽഹിസമ്മേളനം ഐകകണ്ഠ്യേന സ്വീകരിച്ചു് ലോകത്തെ അറിയിച്ചിട്ടുള്ള പ്രസ്താവനയിൽതന്നെ "Unity does not imply uniformity of organization, rule or expression" എന്നു പറഞ്ഞിട്ടുണ്ടു്. സംഘടനയുടെയൊ ആരാധനക്രമത്തിന്റെയൊ ആശയപ്രകാശനത്തിന്റെയൊ ഐകരൂപ്യം സഭയുടെ ഐക്യത്തിൽ അന്തർഭവിച്ചിട്ടില്ല എന്നിവിടെ വ്യക്തമായി എടുത്തുപറഞ്ഞിരിക്കയാണു്. ഏതൊരു സഭയായിട്ടും നമ്മുടെ സഭ ഐക്യത്തിൽ പ്രവേശിച്ചാൽതന്നെയും നമ്മുടെ സഭയ്ക്കു പ്രത്യേകമായ സംഘടനയും ആരാധനാരീതിയും അതിന്നാവശ്യമായ എല്ലാ സജ്ജീകരണങ്ങളും തുടരണമെന്നും തുടരുന്നമെന്നുമാണു് ഈ ലേഖനത്തിൽ സമത്ഥിച്ചിട്ടുള്ളതു്. അതു പാടില്ല, പ്രത്യേകമായ ഒരു ആരാധനരീതിയും അതു നടത്തുന്നതിനു് പ്രത്യേകം പട്ടക്കാരും പള്ളികളും ഒന്നും ശേഷിക്കാത്തവിധത്തിലുള്ള ഒരു യോജിപ്പിൽ നമ്മുടെ സഭ പ്രവേശിക്കണമെന്നു്, അഥവാ ഇപ്പോഴുള്ളതൊ ഇനിയും രൂപമെടുത്തേക്കാവുന്നതൊ ആയ ഒരു സഭയിൽ നമ്മുടെ സഭ ലയിക്കണമെന്നു് ആരെങ്കിലും ശഠിച്ചാൽ, നമ്മുടെ സഭാംഗങ്ങളിൽ ബഹുഭൂരിപക്ഷവും അതിനെ ന്യായമായി എതിർക്കുമെന്നുള്ളതു തീർച്ചയാണു്. അല്ല, ഭൂരിപക്ഷം അതിനു് അനുകൂലിക്കുന്നു എന്നു സങ്കല്പിക്കുക. എന്നാൽതന്നെയും, ബാക്കിയുള്ള ന്യൂനപക്ഷം മാർത്തോമ്മാപള്ളികളിൽ അവരുടെ ആരാധന തുടരുകയും, അവർക്കു് പട്ടക്കാരും മേല്പട്ടക്കാരും ഉണ്ടായിരിക്കയും ചെയ്യുമെന്നുള്ളതിനു് ആർക്കെങ്കിലും സംശയമുണ്ടോ?

### ഐക്യമാതൃക

സി. എസ്. ഐ. സ്വീകരിച്ച ഐക്യത്തിന്റെ പ്രത്യേക സ്വഭാവം എല്ലാ സഭകൾക്കും ഒരു മാതൃകയാണെന്നു അവരുടെ നേതാക്കളിൽ ആരും പറയുന്നില്ല. ഓരോ പ്രത്യേക പാരമ്പര്യമുള്ള സഭകൾ യോജിപ്പിനെപ്പററി ആലോചിക്കുമ്പോൾ അതിന്നനുസരണമായ ഓരോ പ്രത്യേക മാതൃക സ്വീകരിക്കും. സി. എസ്. ഐ. രൂപവൽക്കരിച്ച സഭകളുടെ ചരിത്രവും പാരമ്പര്യവും സാഹചര്യങ്ങളും നമ്മുടെ സഭയുടേതിൽനിന്നും എത്രയോ വ്യത്യാസപ്പെട്ടതായിരുന്നു. ലേഖനദൈർഘ്യം ഭയന്നു് ഇതു വിസ്തരിക്കുന്നില്ല. അതുപോലെതന്നെ ഈ ലേഖനത്തിൽ വിവരിച്ചിരിക്കുന്ന വിധമുള്ള ഐക്യം

എവിടെയുമുള്ള സഭകൾക്കു് മാതൃകയാണെന്നു അവകാശപ്പെടുന്നുമില്ല. എങ്കിലും ഇതിൻെറ പ്രത്യേക ഗുണങ്ങൾ ഒന്നുകൂടെ എടുത്തു പറഞ്ഞുകൊള്ളട്ടെ. (1) ഐക്യം കൊണ്ടു സാധിക്കേണ്ട മഹത്തായ കാര്യങ്ങൾക്കു ഇതു പര്യാപ്തമാണു്. അവ ഏതു്? (a) ഒന്നിച്ചുള്ള ആരാധനയും ഒരേ അപ്പത്തിൻെറ പങ്കിടലും ഇതുകൊണ്ടു് സാധിക്കുന്നു. (b) ജാതികളുടെ മുമ്പാകെ ഒരുമിച്ചുനിന്നു ക്രിസ്തുവിനു് സാക്ഷ്യം വഹിക്കുന്നതിനും അവൻെറ ജീവപ്രദങ്ങളായ സത്യങ്ങളെ പ്രഘോഷിക്കുന്നതിനും സാദ്ധ്യമാകുന്നു. (c) വചനം കേട്ടു് വിശ്വസിക്കുന്നവർ, ഈ ഐക്യത്തിൽ പ്രവേശിച്ചിരിക്കുന്ന സഭാവകുപ്പുകളിൽ ഏതിലെങ്കിലും യഥേഷ്ടം സ്നാനമേററു അംഗങ്ങളായിത്തീരുന്നതിനു അവരെ ആഹ്വാനം ചെയ്യാവുന്നതാണു്. (2) അതേസമയം തന്നെ പൗരസ്ത്യ സഭാവകുപ്പുകളുടെ സുദീർഘമായ ചരിത്രത്തിൽ അവക്കു് ലഭ്യമായിട്ടുള്ള ആചാരാനുഷ്ഠാനനിക്ഷേപവും വ്യക്തിത്വവും തേച്ചുമാച്ചുകളയാതെ പൊതുസഭയുടെ പുഷ്ടിക്കും ധന്യതക്കുമായി തന്നെ അതിനെ സൂക്ഷിക്കുന്നതിനും മററു വകുപ്പുകളോടൊന്നിച്ചു് അതനുഭവിക്കുന്നതിനും സാധിക്കും. പാശ്ചാത്യ സഭാവകുപ്പുകളിൽനിന്നു പൗരസ്ത്യ സഭാവകുപ്പുകൾക്കു് വളരെ പഠിക്കാവുന്നതുപോലെ, പൗരസ്ത്യ സഭാവകുപ്പുകളിൽനിന്നു പലതും പാശ്ചാത്യ സഭാവകുപ്പുകൾക്കും പഠിക്കാവുന്നതാണു്.

ഇതു ഫെഡറൽ യൂണിയൻ മാത്രമാണു്, Organic union (ജീവത്തായ ഐക്യം) അല്ല എന്നു വല്ലവരും പറഞ്ഞേക്കുമോ? പ്രധാനമായും രാഷ്ട്രീയരംഗത്തു് ഉപയോഗിക്കുന്ന ഒരു പദമാണു് ഫെഡറൽ യൂണിയൻ എന്നതു്. അതു ഈ സന്ദർഭത്തിൽ ഉപയോഗിക്കുന്നതു് അത്ര ഉചിതമല്ല. ഏതായാലും ആരാധനയിലും കൂദാശകളിലും സുവിശേഷസാക്ഷ്യത്തിലുമുള്ള ഐക്യം organic (ജീവത്തായ) അല്ലയെന്നു് പറയുന്നതു നിരത്ഥകമല്ലേ? ഭരണകൂടം സംബന്ധിച്ച ഐകരൂപ്യം വേണമെന്നില്ല എന്നു സഭകളുടെ അഖിലലോക കൗൺസിൽ പ്രസ്താവനകളിൽ ആവർത്തിച്ചു പറഞ്ഞിട്ടുള്ളതുമാണു്.

മലങ്കരസഭാതാരക

# സഭ നവീന പ്രചരണോപാധികൾ ഉപയോഗിക്കണം

## ii

നവീന പ്രചരണ ഉപാധികൾ മൂലം ജനങ്ങളെ അത്ഭുതപ്പെടുത്തുക എന്നതായിരിക്കരുതു് നമ്മുടെ ലക്ഷ്യം. ജനങ്ങൾക്കു മനസ്സിലാകുന്ന തരത്തിലുള്ള ഉപാധികളാണാവശ്യം. ഒരു ഫിലിമോ ടേപ്പു റിക്കാർഡറോ സന്ദേശപ്രചരണത്തിനായി ശരിക്കുപയോഗിച്ചില്ലെങ്കിൽ ഫലമില്ല. നാട്ടുരീതികൾക്കനുസൃതമായവിധത്തിലായിരിക്കണം കാര്യങ്ങൾ സംവിധാനം ചെയ്യപ്പെടേണ്ടതു്. കലകളിൽക്കൂടി കമ്മ്യൂണിസ്റ്റുകാർ കാര്യക്ഷമമായ പ്രചരണം നടത്തുന്നതു് പലരും കണ്ടു കാണുമല്ലോ.

കലകൾ, സംസ്കാരങ്ങൾ എന്നിവകൊണ്ടു് ധന്യമായ ഭാരതത്തിൽ പ്രചരണോപാധികൾ സുലഭമാണു്. ഉദാഹരണമായി നാടകം ഒരു വലിയ ഉപാധിയാണു്. ഇന്നും നല്ല നാടകങ്ങൾ ജനങ്ങളെ വളരെ ആകർഷിച്ചു കൊണ്ടാണിരിക്കുന്നതു്.

പോസ്റ്ററും ബിൽബോർഡും ഒന്നും പാശ്ചാത്യരുടേതോ പൗരസ്ത്യരുടെയോ അല്ല. ഈ വാക്കുകൾക്കു നവീനത്വം ഉണ്ടായിരിക്കാം. അശോകചക്രവത്തിയുടെ കാലത്തു് പോസ്റ്റർ എന്ന പേരുപയോഗിച്ചിരുന്നില്ലായിരിക്കാം. ബുദ്ധമതതത്വങ്ങൾ ജനലക്ഷങ്ങളെ പഠിപ്പിക്കുന്നതിനായി അശോകൻ നാടിൻെറ നാനാഭാഗങ്ങളിലും കൽത്തൂണുകളിൽ അവ കൊത്തിപ്രദർശിപ്പിച്ചിരുന്നു. അശോകൻെറ അനശ്വരമായ പോസ്റ്ററുകൾ കാലത്തിൻെറ ആഘാതങ്ങളെ സുധീരമായി നേരിട്ടു് ഇന്നും ജീവിക്കുന്നുണ്ടു്. ഫ്ളാനൽഗ്രാഫ് എന്നു കേട്ടിട്ടില്ലാത്ത നമ്മുടെ പൂവ്വികന്മാർ നിറമുള്ള ലതറിൽ ചിത്രങ്ങൾ ഉപയോഗിച്ചിരുന്നു.

സുവിശേഷപ്രചരണത്തിനായി നാടകങ്ങളെ ഫലപ്രദമായി ഉപയോഗിക്കാവുന്നതാണു്. മതപരമായ നാടകങ്ങൾക്കു് ഈ രീതിയിലുള്ള വമ്പിച്ച സാദ്ധ്യതകളെ സഭ ശരിക്കു വിനിയോഗിച്ചിട്ടില്ല. പല സഭകളും ഇപ്പോൾ നാടകങ്ങൾ തയ്യാറാക്കി ഒരു ചിട്ടയോടുകൂടി പ്രവത്തിച്ചുവരുന്നുണ്ടു്. നാടകങ്ങൾ മതപ്രചരണത്തിനു വളരെ പററിയതാണെങ്കിലും പള്ളികളിൽ ഉപയോഗിക്കപ്പെടുമ്പോൾ ചില പ്രായോഗിക വിഷമതകളുണ്ടു്. ഉദാഹരണം പറഞ്ഞാൽ, യേശുക്രിസ്തുവിനെ മനുഷ്യർക്കു് അഭിനയിച്ചു കാണിക്കാൻ കഴിയുമോ? ഇതിനു് അനുകൂലമായും പ്രതികൂലമായും അഭിപ്രായങ്ങളുണ്ടു്. ഭക്തിനിർഭരമായി ക്രിസ്തുവിൻെറ ഭാഗം അഭിനയിക്കുന്നതുകൊണ്ടു് തെററില്ലെന്നുള്ള അഭിപ്രായത്തിനാണു് പൊതുവേ പിന്തുണയുള്ളതു്. ഇതിനെതിരായുള്ള വാദമുഖങ്ങൾ കഴമ്പില്ലാത്തതാണെന്നു തള്ളിക്കളയാവുന്നതുമല്ല.

ചില സഭാവിഭാഗങ്ങൾ, സ്ത്രീകൾ പുരുഷന്മാരുടെയും പുരുഷന്മാർ സ്ത്രീകളുടെയും വേഷംകെട്ടി അഭിനയിക്കുന്നതിനെ അനുകൂലിക്കുന്നില്ലെന്നു കാണാം. സ്ത്രീകൾ സ്റ്റേജിൽ വരുന്നതിനെ ചിലർ ചോദ്യം ചെയ്യുന്നു. ഒരു നാടകം പള്ളിയിൽ അഭിനയിക്കുന്നതുതന്നെ തെററാണെന്നു് വിശ്വസിക്കുന്നവരും ഉണ്ടു്. ഇങ്ങനെയുള്ള അനേകം പ്രശ്നങ്ങൾ പരിഹരിക്കപ്പെടേണ്ടതുണ്ടു്. വ്യക്തിപരമായ അഭിപ്രായങ്ങൾ എങ്ങനെയിരുന്നാലും മതത്തിൻെറ കാതലായ സന്ദേശങ്ങൾ നാടകംവഴി പ്രചരിപ്പിക്കാമെന്നുള്ള വസ്തുത അവിതർക്കിതമാണു്. ക്രിസ്തീയ അഭ്യസനാത്ഥം ഈ ഉപാധി സഭ സ്വീകരിക്കേണ്ടതാണു്.

ഒരു അക്രൈസ്തവൻ നഗരത്തിലുള്ള നമ്മുടെ ഒരു പള്ളിയിലെ ആരാധനയിൽ സംബന്ധിക്കുന്നു എന്നു സങ്കല്പിക്കുക. ഭാരതീയ ഭാഷകളിലുള്ള വാക്കുകളാണെങ്കിലും പാശ്ചാത്യരീതിയിലുള്ള പാട്ടുംസംഗീതവും അയാൾക്കു തികച്ചും അപരിചിതമായിരിക്കും. തന്നിമിത്തം അയാൾ ക്രൈസ്തവമതത്തെ പാശ്ചാത്യസംസ്കാരമെന്നു തെററിദ്ധരിക്കുന്നതിലും അത്ഭുതമില്ല. പള്ളികളിലെ പാശ്ചാത്യരീതികൾക്കു പകരം ഇൻഡ്യൻ ക്ലാസിക്കൽ ചർച്ചു മ്യൂസിക്കു് അംഗീകരിക്കേണ്ടതാണു്. ഇൻ

# ഓർത്തഡോക്സ് സുറിയാനിസഭ

ഫാദർ എൻ. ജി. കുരിയാക്കോസ് എം. എ. ബി. ഡി.

സഭ എന്നു കേൾക്കുമ്പോൾ മനസ്സിൽ പെട്ടെന്നു തോന്നുന്നതു് ആളുകളുടെ ഒരു കൂട്ടം, അല്ലെങ്കിൽ അവരുടെ ഒരു സംഘടന എന്നാണല്ലോ. കുറെ ആളുകളുടെ ശ്രമത്തിന്റെ ഫലമായി, ഏതെങ്കിലും ഉദ്ദേശത്തോടുകൂടി അവർ സംഘടിപ്പിക്കുന്ന ഒരു സമൂഹമല്ല ക്രിസ്തീയ സഭ. ക്രിസ്തീയ സഭ എന്ന പദത്തിൽ അന്തർലീനമായിരിക്കുന്ന തത്വം ഇതിനേക്കാൾ വളരെ ഉപരിയായിട്ടുള്ളതാണു്.

ലോകത്തിലെ പ്രകൃതി മതങ്ങളും സംഘടനകളും ഓരോ കാലത്തിനും സാഹചാര്യങ്ങൾക്കും, അനുസരിച്ചു് ആവശ്യമായിത്തീർന്ന വ്യവസ്ഥകളിലോ, പ്രമാണത്തിലോ അടിസ്ഥാനപ്പെട്ടുത്തപ്പെട്ടിരിക്കുന്നു. കാലചക്രഗതിയും, തത്വജ്ഞാനത്തിന്റെയും ശാസ്ത്രത്തിന്റെയും പുരോഗതിയും പ്രകൃതി മതങ്ങളുടെയും സംഘടനകളുടെയും സീമയെ അതിലംഘിച്ചു് അവയ്ക്കു് അതീതമായി തീർന്നപ്പോൾ, ഈ പ്രകൃതി മതങ്ങളും സംഘടനകളും വ്യത്യാസപ്പെട്ടുകൊണ്ടോ ക്ഷയിച്ചുകൊണ്ടോ ഇരിക്കുന്നതായി കാണാം. പ്രകൃതി മതങ്ങളായ ഹിന്ദുമതവും ബുദ്ധമതവും മഹമ്മദുമതവും ഇതര മതങ്ങളും പരിശോധിച്ചാൽ ഈ യാഥാർത്ഥ്യം നമുക്കു മനസ്സിലാകുന്നതാണു്. ഉദാഹരണമായി ഹിന്ദുമതത്തിൽ വിവിധ ജാതിക്കാരുണ്ടു്. ഇവർ തമ്മിലുള്ള ജാതിവ്യത്യാസവും അയിത്താചാരവും വളരെ കർക്കശമായിരുന്നു. ജാതികളുടെ പേരിലുള്ള ഈ കോട്ടകളെല്ലാം പൊളിഞ്ഞുകൊണ്ടിരിക്കുന്നു. മററു മതങ്ങളുടെയും അവസ്ഥ ഇതു തന്നെയാണു്.

എന്നാൽ ക്രിസ്തുമതവും സഭയും ലോകഗതിയെയും ശാസ്ത്രപുരോഗമനത്തെയും അതിലംഘിച്ചു്, സജീവമായി ഇന്നും സ്ഥിതിചെയ്തു് പുരോഗമിച്ചുകൊണ്ടിരിക്കുന്നു. അതു് ഭൂലോകത്തെ മുഴുവനെയും സർവജാതികളെയും ഉൾക്കൊള്ളുന്നതാണു്. ''നിങ്ങൾ ഭൂലോകത്തിൽ ഒക്കെയും പോയി സർവ്വസൃഷ്ടിയോടും സുവിശേഷം പ്രസംഗിപ്പിൻ'' ''സർവ്വജാതികളെയും ശിഷ്യരാക്കിക്കൊൾവിൻ''

ചുരുക്കത്തിൽ പറഞ്ഞാൽ ലോകത്തിലെ പ്രകൃതിമതങ്ങളും സംഘടനകളും (പരസ്പരസഹായസംഘം, പാർലമെന്റു്, കൌൺസിൽ, അസംബ്ളി, പഞ്ചായത്തു്, മുനിസിപ്പാലിററി മുതലായവ) മനുഷ്യനിർമ്മിതങ്ങളാണു്. അതുകൊണ്ടാണു് ലോകത്തിന്റെയും ശാസ്ത്രത്തിന്റെയും പുരോഗതി ഇവയെ അതിലംഘിക്കുകയും ഇവയെ പുറംതള്ളിയിട്ടു് മുൻപോട്ടുപോകുകയും ചെയ്യുന്നതു്. എന്നാൽ ക്രിസ്തുമതവും സഭയും വെളിപ്പെട്ടതാണു്—ദൈവനിർമ്മിതമാണു്, മനുഷ്യനിർമ്മിതമല്ല.

എല്ലാ മതങ്ങളും സംഘടനകളും അവയ്ക്കു് വ്യവസ്ഥകളും പ്രമാണങ്ങളും ഉണ്ടാക്കുകയും ഔദ്യോഗിക ഭാരവാഹികളെ തെരഞ്ഞെടുക്കുകയും ചെയ്യുന്നു, എന്നാൽ കർത്താവായ യേശുക്രിസ്തു പറഞ്ഞു; ''ഞാൻ നിങ്ങളെ തെരഞ്ഞെടുത്തു എന്നല്ലാതെ, നിങ്ങൾ എന്നെ തെരഞ്ഞെടുത്തു എന്നല്ല'' കർത്താവു് ശിഷ്യന്മാരെ ഓരോരുത്തരായിവിളിച്ചു് സഭ രൂപവൽക്കരിക്കുന്നു. അവർ കർത്താവിനെ അവരുടെ അദ്ധ്യക്ഷനായോ നേതാവായോ തെരഞ്ഞെടുക്കുകയല്ല. വി. മാമോദീസാ, വി. കുർബാന മുതലായ ആചാരാനുഷ്ഠാനങ്ങളെ (കൂദാശകളെ) അദ്ദേഹം അവർക്കു് കൊടുക്കുന്നു. ഇവ അവരുടെ നിർദ്ദേശപ്രകാരമോ ആലോചനയനുസരിച്ചോ ഉണ്ടായിട്ടുള്ളവയല്ല.

## പുനരുത്ഥാന ശരീരം

നമ്മുടെ കർത്താവു് പൂർണ്ണദൈവവും പൂർണ്ണമനുഷ്യനുമാണു്. ആദാമിക(അതായതു് ആദാമിന്റെ മക്കളായ നാം ഓരോരുത്തരുടേയും) ശരീരമാണു് കർത്തൃശരീരം. പാപം ഒഴികെ സർവ്വത്തിലും അദ്ദേഹം നമ്മെപ്പോലെ ആയിത്തീർന്നു. മനുഷ്യാവതാരത്തിന്റെ ആരംഭം മുതൽ ഇന്നുവരേയും അവൻ പൂർണ്ണദൈവവും പൂർണ്ണമനുഷ്യനുമാണു്. ഉയർത്തെഴുന്നേററ സമയം ശരീരം പൊതിഞ്ഞ ശീലകൾ മാത്രമേ കല്ലറയിൽ ഉണ്ടായിരുന്നുള്ളു. കാരണം, കർത്താവു് ശരീരത്തോടുകൂടിയാണു് ഉയർത്തെഴുന്നേററതു്. ''ഞാൻ തന്നെയാകുന്നു എന്നു് എന്റെ കയ്യും കാലും നോക്കി അറിവിൻ; എന്നെ തൊട്ടുനോക്കുവിൻ; എന്നിൽ കാണുന്നതുപോലെ ഭൂതത്തിനു് മാംസവും അസ്ഥിയും ഇല്ലല്ലോ'' എന്നു പറഞ്ഞു. ഇങ്ങനെ പറഞ്ഞിട്ടു് അവൻ കയ്യും കാലും അവരെ

---

ഡ്യയിലെ ചിലസഭകൾവളരെവർഷങ്ങൾക്കു മുമ്പു തന്നെ അവരുടെതക്സായിൽ ഇൻഡ്യൻ സംഗീതരീതി അംഗീകരിച്ചതു് തികച്ചും പ്രശംസാർഹമാണു്. പാശ്ചാത്യരീതിയെ ഉപേക്ഷിക്കുന്നതു് അന്തസ്സിനുകുറവാണെന്നു നഗരങ്ങളിലുള്ള പള്ളിക്കാർ കരുതേണ്ടതില്ല.

ഇൻഡ്യയിലെ സാധാരണക്കാരായ ജനങ്ങൾ സുവിശേഷം കേൾക്കണമെന്നു നാം വിചാരിക്കുന്നുണ്ടെങ്കിൽ മധുരമായ ഭാരതീയ സംഗീതം അനുപേക്ഷണീയമാണു്. അതിനുംപുറമെ പള്ളികളിലെ ഗാനാലാപരീതിയും പരിഷ്ക്കരിച്ചു് അഭിവൃദ്ധിപ്പെടുത്തേണ്ടിയിരിക്കുന്നു. നമ്മുടെ കവികളെ ഗാനങ്ങൾ രചിക്കുന്നതിനു് പ്രോത്സാഹിപ്പിക്കണം. വൈദികരും പ്രസംഗകരും ശരിക്കു പാടാൻ പഠിച്ചേതീരൂ. ഗാനാത്മകമായ ഇവാഞ്ചലിസം പഠിപ്പിക്കുന്നതിനു് കൂടുതൽ വിദ്യാലയങ്ങളും ഉണ്ടാകണം.

റോഡുസൈഡുകളിൽ നിന്നുകൊണ്ടുള്ള സുവിശേഷപ്രചരണങ്ങളുടെ കാലം കഴിഞ്ഞു. ജനങ്ങൾ റോഡുസൈഡുപദേശിമാരെ ഇപ്പോൾ ശ്രവിക്കാറില്ല. ഓരോ വർഷം കഴിയുന്തോറും ഇൻഡ്യയിൽ കൂടുതൽ ആളുകൾ എഴുതാനും വായിക്കാനും പഠിക്കുന്നതുകൊണ്ടു് വ്യക്തിപരമായ സുവിശേഷവേലയ്ക്കാണു കൂടുതൽ സാദ്ധ്യതയുള്ളതു്. ഈ ചുററുപാടിൽ നല്ല ഒരു ലഘുലേഖയ്ക്കു് മറെറന്തിനേക്കാളും പ്രയോജനം ചെയ്യുവാൻ സാധിക്കും. സൗകര്യം കിട്ടുമ്പോൾ ലഘുലേഖകൾ വായിക്കുന്നവർ പലപ്പോഴും കൂടുതൽ വിവരങ്ങൾ അറിയാൻ ജിജ്ഞാസ കാണിച്ചേക്കും. കൂടുതൽ കാര്യങ്ങൾ അറിഞ്ഞു് സുവിശേഷത്തെ സ്വതന്ത്രമായി സ്വീകരിക്കുന്നതിനു ലഘുലേഖകൾ സഹായിക്കുന്നു.

കാണിച്ചു...... അവർ ഒരു ഖണ്ഡം വറുത്ത മീനും തേൻകട്ടയും അവനു കൊടുത്തു. അതു അവൻ വാങ്ങി അവർ കാൺകെ തിന്നു. ഉയിർപ്പിന്റെ ശേഷം കർത്താവിനു ശരീരം ഉണ്ടായിരുന്നു എന്നതിന്ന് ശരിയായ തെളിവാണല്ലോ ഇതു്. സ്വർഗ്ഗാരോഹണത്തിന്റെ ശേഷവും യേശു പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനും ആണെന്നു് ശൗലിനോടു പറയുന്നു.

## ആദാമിന്റെ മക്കൾ

ഒരു പിതാവിന്റെ മക്കളായി ജനിക്കുന്നവർ ആ പിതാവിന്റെ ജീവനു് അംശികളായി ആ ശരീരത്തോടു് ഒട്ടിച്ചു ചേർക്കപ്പെട്ടിരിക്കുന്നവരാണു്. പാശ്ചാത്യരുടെ ഇടയിൽ ഒരു പതിവുണ്ടല്ലോ. ഒരു കുടുംബനായകന്റെ പേരിൽ ആ കുടുംബത്തിലുള്ളവരെല്ലാം അറിയപ്പെടുന്നു. ജോൺ എന്ന ഒരാൾ ഉണ്ടെങ്കിൽ, ആ ആളിന്റെ ഭാര്യയെ മിസ്സസ്സ് ജോൺ എന്നും, മകനെ മാസ്റ്റർ ജോൺ എന്നും, മകളെ മിസ്സ് ജോൺ എന്നും വിളിക്കും. എല്ലാവരെയും കൂടി ജോൺസു് എന്നു പറയുന്നു. കാരണം, ഇവരിൽ കൂടിയെല്ലാം പ്രവഹിക്കുന്ന ജീവരക്തം ഒന്നായതു കൊണ്ടു് ഇവരെല്ലാം ഒന്നാണു്. ആദാമിൽ നിന്നും ജനിച്ച സർവ്വ ജനങ്ങളെയും ആദാമ്യർ എന്നു വിളിക്കുന്നു; കാരണം, ആദാമിന്റെ ശരീരരക്തങ്ങൾക്കു് എല്ലാ മനുഷ്യരും അംശികളാണു്.

ഇതുപോലെതന്നെ ക്രിസ്തുവിൽ നിന്നു ജനിച്ച എല്ലാവരെയും ക്രിസ്ത്യനികൾ എന്നാണു് വിളിക്കുന്നതു്; കാരണം, ഓരോ ക്രിസ്ത്യാനിയുടെയും ജീവൻ രണ്ടാം ആദാമായ ക്രിസ്തുവിന്റേതാണു്. ആദാമിൽ നിന്നുമുള്ള പിന്തുടർച്ച (ജീവൻ) കൂടാതെ വേറെ ഒരു ജീവൻ ലഭിക്കുന്നു. അതു് മാമോദീസായിൽ അത്രേ സിദ്ധിക്കുന്നതു്. അതു കൊണ്ടു് മാമോദീസായ്ക്കു് വീണ്ടും ജനനം എന്നു പറയുന്നു. ആദ്യത്തെ ആദാമിൽ നിന്നുള്ള ജനനം കൂടാതെ വീണ്ടും രണ്ടാം ആദാമാകുന്ന ക്രിസ്തുവിൽനിന്നും ജനിക്കേണ്ടിയിരിക്കുന്നു. മനുഷ്യാവതാരം ചെയ്തു്, ഇപ്പോഴും പൂർണ്ണദൈവവും പൂർണ്ണ മനുഷ്യനും ആയിരിക്കുന്ന ക്രിസ്തുവിന്റെ ശരീരത്തോടു് മാമോദീസാ മുങ്ങുന്ന ഒരു ശിശു ഒട്ടിച്ചു ചേർക്കപ്പെട്ടു്, ആ ശരീരത്തോടു് ഒന്നായി തീരുകയാണു് ചെയ്യുന്നതു്. ഇപ്രകാരം ക്രിസ്തുവിന്റെ ജീവനു് അംശിയായി ക്രിസ്ത്യാനി എന്ന പേരിനു് അർഹനാകുന്നു, കർത്താവിനു് ഇപ്പോഴും ശരീരമുള്ളതുകൊണ്ടത്രേ ഇതു സാദ്ധ്യമായിത്തീരുന്നതു്. ശരീരമില്ലായിരുന്നെങ്കിൽ ഇതു സാധിക്കയില്ലായിരുന്നു. ഇതിനാണു് ഉയിർപ്പിന്റെയും സ്വർഗ്ഗാരോഹണത്തിന്റെയും ശേഷം കർത്താവു് ശരീരത്തോടു കൂടിയിരിക്കുന്നതു്,

## അവയവബന്ധം

മററു മതങ്ങളും സംഘടനകളും അതതിന്റെ പ്രമാണങ്ങളുടെയും വ്യവസ്ഥകളുടെയും മേലാണു് അടിസ്ഥാനപ്പെട്ടിരിക്കുന്നതെന്നു മുൻപു കണ്ടല്ലോ. ക്രിസ്തുമതമോ പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമായ ക്രിസ്തുവിൽ അധിഷ്ഠിതമായിരിക്കുന്നു.

ക്രിസ്തുമതം എന്നു വച്ചാൽ ക്രിസ്തു എന്നാണു്. "ക്രിസ്തുവിങ്കലേക്കു്" മാമോദീസാ മുങ്ങുന്ന എന്നത്രേ നാം വായിക്കുന്നതു്. മാമോദീസാ മുങ്ങുന്ന ഒരു ക്രിസ്ത്യാനിയും ക്രിസ്തുവും തമ്മിലുള്ള ബന്ധം ഒരു ശരീരവും അവയവവും പോലെയാണെന്നു പറയുന്നതിന്റെ അർത്ഥം ഇതാണു്. ഇതിനാണു് ഇംഗ്ലീഷിൽ ഓർഗാനിക്കു് ബന്ധം എന്നു പറയുന്നതു്. "ശരീരം ഒന്നും അതിനു് അവയവം പലതും; ശരീരത്തിന്റെ അവയവം പലതായിരിക്കെ, എല്ലാം ഒരു ശരീരവും ആയിരിക്കുന്നതുപോലെ ആകുന്നു ക്രിസ്തുവും" (1 കൊരി, 12: 12, 13) "ക്രിസ്തുവിനോടു് ചേരുവാൻ സ്നാനം ഏററിരിക്കുന്ന നിങ്ങൾ എല്ലാവരും ക്രിസ്തുവിനെ ധരിച്ചിരിക്കുന്നു. അതിൽ യഹൂദനും, യവനനും എന്നില്ല; ദാസനും സ്വതന്ത്രനും എന്നില്ല; ആണും പെണ്ണും എന്നുമില്ല; നിങ്ങൾ എല്ലാവരും ക്രിസ്തു യേശുവിൽ ഒന്നത്രേ."

ക്രിസ്തുവിന്റെ ജീവനത്രേ അവയവങ്ങളാകുന്ന ഓരോ ക്രിസ്ത്യാനിയിൽകൂടിയും പ്രവഹിച്ചുകൊണ്ടിരിക്കുന്നതു്. കർത്താവു് ഈ സത്യം തന്നെ വേറൊരു ഉപമാലങ്കാരം വഴിയായും പഠിപ്പിക്കുന്നു. "ഞാൻ മുന്തിരിവള്ളിയും നിങ്ങൾ കൊമ്പുകളുമാകുന്നു." തായിത്തടിയാകുന്ന മുന്തിരിവള്ളിയിൽ നിന്നും പ്രവഹിക്കുന്ന കറ അത്രേ കൊമ്പുകളിലേക്കു പ്രവഹിച്ചുകൊണ്ടിരിക്കുന്നതു്. ഇപ്രകാരം മുന്തിരിവള്ളിയും കൊമ്പുകളും ഒന്നത്രേ.

വെള്ളത്തിൽനിന്നും ആത്മാവിൽ നിന്നും വീണ്ടും ജനിക്കുന്നില്ലെങ്കിൽ സ്വർഗ്ഗരാജ്യത്തിലേക്കു പ്രവേശിക്കാൻ സാധിക്കയില്ലെന്നു് യഹൂദ ഉപദേഷ്ടാവായ നിക്കോദിമോസിനോടും കർത്താവിനെ കാണുകയും കർത്താവുമായി സംസാരിക്കുകയും സംസർഗ്ഗം ചെയ്യുകയും ചെയ്തതിന്റെ ശേഷവും അനന്യാസിന്റെ അടുക്കൽ ചെന്നു് മാമോദീസാ ഏൽക്കണമെന്നു് വേദശാസ്ത്ര പണ്ഡിതനായ ശൌലിനോടും, പറയുന്നതിന്റെ കാരണം ക്രിസ്തുവിന്റെ ജീവൻ വേണമെങ്കിൽ സ്നാനം ഏൽക്കേണ്ടതുകൊണ്ടാണു്.

സഭയാകുന്ന കർത്താവിന്റെ ശരീരത്തെ മിസ്റ്റിക്കൽ ശരീരം എന്നു പറയുന്നു. പ്രകൃത്യാലുള്ള ശരീരത്തിൽ നിന്നും വ്യത്യാസപ്പെട്ടതും, മനുഷ്യബുദ്ധിക്കു മുഴുവനും ഗ്രാഹ്യമല്ലാത്തതുമായ വിധത്തിൽ കർത്താവിന്റെ മനുഷ്യാവതാര ശരീരത്തോടു ബന്ധമുള്ള ശരീരമെന്നത്രേ ഇതിന്റെ അർത്ഥം.

ശിരസ്സാകുന്ന കർത്താവായ യേശുക്രിസ്തുവിന്റെ (രണ്ടാം ആദാമിന്റെ) മനുഷ്യാവതാര ശരീരത്തോടു് വി. മാമോദീസാ മുഖാന്തരം വീണ്ടും ജീവൻ ലഭിക്കുന്നതിന്റെ ഫലമായി ഒട്ടിച്ചേർക്കപ്പെട്ടിരിക്കുന്നതും ശരീരികളും അശരീരികളുമായ വിശ്വാസികൾ ഉൾപ്പെട്ടിരിക്കുന്നതുമായ സമൂഹത്തിനത്രേ ക്രിസ്തുവിന്റെ ശരീരമാകുന്ന ക്രിസ്തീയ സഭ എന്നു പറയുന്നതു്.

ഓർത്തഡോക്സ് എന്ന പദം രണ്ടു ഗ്രീക്കുവാക്കുകൾ കൂടിച്ചേർന്നു് ഉണ്ടായിട്ടുള്ളതാണു്. ഓർത്തോസ് + ഡോക്സാ; ഓർത്തോസ് എന്ന വാക്കിന്റെ അർത്ഥം 'ശരിയായിട്ടുള്ള' അല്ലെങ്കിൽ 'സത്യമായിട്ടുള്ള' എന്നാണു്. ഡോക്സാ, അഭിപ്രായം അല്ലെങ്കിൽ ഉപദേശം സഭയിലെ വലിയ വിശ്വാസ പ്രമാണങ്ങളിലും പ്രഖ്യാപനങ്ങളിലും ആവിഷ്ക്കരിച്ചിട്ടുള്ള മതപരമായ ഉപദേശങ്ങളിലെ, സ്തുതിചൊല്ലാകപ്പെട്ട (ശരിയായ, സത്യമായ) വിശ്വാസം എന്നത്രെ ഇതിൽ അന്തർലീനമായിരിക്കുന്ന തത്വം.

# വേദവായനക്കുറിപ്പുകൾ

**ചൊവ്വാ**

ഉല്പത്തി 37:3–11

യാക്കോബ് യൗസേപ്പിനു സമ്മാനിച്ച പല നിറമുള്ള നിലയങ്കി കണ്ണവരെ ഇറക്കമുള്ളതും ശരീരാദ്ധ്വാനം ചെയ്യേണ്ട ആവശ്യമില്ലാത്തവർ മാത്രം ധരിച്ചിരുന്ന തരത്തിലുള്ളതും ആയിരുന്നു എന്നു പറയപ്പെടുന്നു. യാക്കോബു യൗസേപ്പിനെ തന്റെ അനന്തരാവകാശിയായി കരുതിയതിന്റെ ഒരു സൂചനയും ഈ സമ്മാനദാനത്തിൽ അന്തർഭവിച്ചിരുന്നതായി വിചാരിക്കാം. അതുകൊണ്ടുതന്നേ അവന്റെ മൂത്ത സഹോദരന്മാർക്ക് അവനോടു അസൂയ തോന്നിയിരിക്കാം. യൗസേപ്പിന്റെ സ്വപ്നം അവരുടെ അസൂയ വർദ്ധിപ്പിച്ചു.. സ്വപ്നം കണ്ടതിനോ സ്വപ്നത്തിന്റെ സ്വഭാവത്തിനോ യൗസേപ്പിനെ കുറെപ്പെടുത്തേണ്ടതില്ല. എന്നാൽ അവനു് ആ സ്വപ്നം സഹോദരന്മാരോടു പറയാതെ കഴിക്കാമായിരുന്നു. യൗസേപ്പിനു് ഏതോ ഒരു വലിയ ഭാവിയുണ്ടെന്നു സ്വപ്നം മുന്നറിവു നൽകി. എന്നാൽ ആ ഭാവിക്കു യോഗ്യനാകുന്നതിനു മുമ്പു് അവൻ പല പാഠങ്ങൾ പഠിക്കേണ്ടതായിട്ടുണ്ടായിരുന്നു. പല ദുരിതങ്ങളും പരീക്ഷകളും തരണം ചെയ്തതിന്റെ ശേഷമാണ് അവൻ ഉന്നതനിലയെ പ്രാപിച്ചതു്.

**ബുധൻ**

ഉല്പത്തി 37;13–20

ദൂരെദേശത്തുപോയി സഹോദരന്മാരെ തിരക്കുവാൻ പിതാവു ആവശ്യപ്പെട്ടപ്പോൾ യൗസേപ്പ് യാതൊരു മടിയും കൂടാതെ 'ഞാൻ പോകാം' എന്നു പറഞ്ഞുകൊണ്ടു് ഇറങ്ങിപ്പുറപ്പെട്ടു. പിതാവിന്റെ വാത്സല്യപുത്രൻ എന്ന നിലയിൽ ഒഴികഴിവു പറഞ്ഞു പിന്മാറാൻ ശ്രമിക്കാതെ ഉടൻ അനുസരിച്ചതു യൗസേപ്പിന്റെസ്വഭാവത്തിലെഒരു നല്ല വശമാണ് കാണിക്കുന്നതു്. ആ നല്ല വശം ദൈവം കൂടുതൽ ശക്തിപ്പെടുത്തുകയും ഭാവിയിൽ കൂടുതൽ വിഷമമേറിയ ചുമതലകൾ വഹിക്കുവാൻ തക്കവണ്ണം അവന്റെ സ്വഭാവത്തെ രൂപാന്തരപ്പെടുത്തുകയും ചെയ്തു. അനുസരണം യൗസേപ്പിനെ കഷ്ടതയിലേക്കു നയിച്ചു. എന്നാൽ ഈ കഷ്ടാനുഭവമാണ് അവനെ ദൈവത്തിനു് എടുത്തുപയോഗിക്കാവുന്ന ഒരായുധമാക്കിത്തീർത്തതു്. "പുത്രൻ എങ്കിലും താൻ അനുഭവിച്ച കഷ്ടങ്ങളാൽ അവൻ അനുസരണം പഠിച്ചു" എന്നാണ് നമ്മുടെ കർത്താവിനെക്കുറിച്ചുപോലും പറഞ്ഞിരിക്കുന്നതു്. കഷ്ടത സഹിച്ചിട്ടാണെങ്കിലും ദൈവത്തെ അനുസരിക്കുവാൻ പഠിക്കുകയാണ് നമുക്ക് ഏററവും ആവശ്യം.

---

പാശ്ചാത്യ സഭയാകുന്ന റോമാസഭ സൂതിചൊവ്വാകപ്പെട്ട വിശ്വാസത്തോടു് മററു ചില കാര്യങ്ങൾ കൂട്ടിച്ചേർത്തിട്ടുണ്ടു്. പ്രോട്ടസ്റ്റൻറു സഭകൾ മൗലിക വിശ്വാസ സത്യങ്ങളെ വെട്ടിക്കുറച്ചു് ഉപേക്ഷിച്ചിട്ടുണ്ടു്. റോമാസഭ കൂട്ടിച്ചേർക്കയോ പ്രോട്ടസ്റ്റൻറു വിഭാഗങ്ങൾ വെട്ടിക്കുറച്ചു് ഉപേക്ഷിക്കുകയോ, ചെയ്യാതെ(ശരിയായ, സത്യമായ)സൂതിചൊവ്വാകപ്പെട്ട, വിശ്വാസത്തെ കാത്തു സംരക്ഷിക്കുന്ന സഭയാണ് ഓർത്തഡോക്സ് സുറിയാനി സഭ.

ഇടവക പ്രബോധിനി

**വ്യാഴം.**

ഉല്പത്തി 37:23–34

ഇതിനെക്കാൾ ഭയങ്കരമായ ക്രൂരത കണ്ടു മുട്ടുക പ്രയാസമാണ്. രൂബേനും യൂദായും കൊലപാതകം ഒഴിവാക്കാൻ വളരെ ശ്രമിച്ചു; എങ്കിലും യൗസേപ്പ് കൊല്ലപ്പെട്ടു എന്നു യാക്കോബിനെ വിശ്വസിപ്പിക്കുവാൻ അവർ തന്ത്രം പ്രയോഗിച്ചു. യൗസേപ്പിന്റെ സഹോദരന്മാരെപ്പോലെയുള്ളവരെക്കൊണ്ടാണ് ഒരു വലിയ രാഷ്ട്രത്തെ കെട്ടിപ്പടുക്കുവാൻ ദൈവം നിശ്ചയിച്ചതു്! പഴയ നിയമ ചരിത്രത്തിൽ നെടുനീളെ ദൈവത്തിന്റെ തിരഞ്ഞെടുക്കപ്പെട്ട ജനത്തിന്റെ പാപവും പരാജയവും നമുക്കു കാണാം. യൗസേപ്പിന്റെ സഹോദരന്മാർ അവനോടു ചെയ്തതുപോലെ തന്നെയാണ് അവരുടെ പിൻഗാമികൾ ദൈവ പുത്രനായ യേശുവിനോടും ചെയ്തതു്. അസൂയനിമിത്തമാണ് അവർ യേശുവിനെ ഏല്പിച്ചു കൊടുത്തതെന്നു പീലാത്തോസ് അറിഞ്ഞു. ദൈവം തന്റെ ജനത്തിന്റെ ബലഹീനതയെ ദീർഘക്ഷമയോടെ വഹിക്കുകയും അവരുടെ മനസ്സുതിരിവാനായി കാത്തിരിക്കുകയും ചെയ്യുന്നു. അവരിലുള്ള അല്പമായ നന്മയെ പ്രോത്സാഹിപ്പിച്ചു് അവരെ തന്റെ സ്നേഹപരമായ ഉദ്ദേശസാദ്ധ്യത്തിനായി ദൈവം എടുത്തുപയോഗിക്കുന്നു. എല്ലാവിധത്തിലുള്ള അസൂയയിൽ നിന്നും പക വീട്ടലിനുള്ള ആഗ്രഹത്തിൽ നിന്നും ദൈവം നമ്മെ രക്ഷിക്കണമേ എന്നു നമുക്കു പ്രാർത്ഥിക്കാം.

**വെള്ളി**

ഉല്പത്തി 39: 1–6.

യൗസേപ്പ് നല്ല നിലയിലെത്തിയതു വെറും ഒരു യാദൃച്ഛിക സംഭവമല്ല. അതിനുതക്കതായ കാരണമുണ്ടായിരുന്നു. ദൈവത്തിലുള്ള അവന്റെ അടിയുറച്ച വിശ്വാസമായിരുന്നു ആ കാരണം. അത്യാഹിതങ്ങൾ സംഭവിച്ചപ്പോൾ അതെല്ലാം തന്റെ കഷ്ടകാലത്തിന്റെ ഫലമാണെന്നു കരുതി യൗസേപ്പ് നിരാശപ്പെട്ടില്ല; എന്നാൽ അതിലെല്ലാം ദൈവം തന്നോടുകൂടെ ഉണ്ടെന്നു് അവൻ വിശ്വസിച്ചു. തന്റെ പിതാവായ യാക്കോബ് സ്വസഹോദരനായ യേശാവിന്റെ കോപത്തിൽ നിന്നു രക്ഷപ്പെടാൻ ഒളിച്ചോടിയതും വഴിമദ്ധ്യേ സ്വപ്നത്തിൽ സ്വർഗ്ഗത്തിലോളം എത്തുന്ന ഗോവണി കണ്ടതുമെല്ലാം അവന്റെ അറിവിലും ഓർമ്മയിലും ഉണ്ടായിരുന്നിരിക്കാം. അടിമത്തത്തിന്റെ ചുററുപാടിൽ യജമാനന്റെ കാര്യവിചാരകനെന്ന ഉന്നത പദവിയിലേക്കുയരുവാൻ യൗസേപ്പിന്റെ വിശ്വസ്തതയും സ്വഭാവമഹിമയും അവനെ സഹായിച്ചു. ഏതു ചുററു പാടിലും ദൈവത്തോടു് അടുത്തു ജീവിക്കുന്നതിനാൽ പ്രതിബന്ധങ്ങളെ അനുകൂല സാഹചര്യങ്ങളാക്കി മാററുവാൻ ദൈവം നമ്മെയും സഹായിക്കട്ടെ.

**ശനി**

ഉല്പത്തി 39: 19–23.

യാതൊരു പ്രലോഭനങ്ങൾക്കും വഴിപ്പെടാത്ത കരുത്തുള്ള ഒരു മനുഷ്യനായിട്ടാണ് യൗസേപ്പിനെ നാം ഇവിടെ കാണുന്നതു്. "ഞാൻ ദൈവത്തിനെതിരായി എങ്ങനെ പാപം ചെയ്യും?" എന്നുള്ളതായിരു

ന്ന പരീക്ഷാ വേളയിൽ യൗസേപ്പ് ചോദിച്ച ചോദ്യം. ഈ മനോഭാവമാണ് ഏതു പരീക്ഷയിലും നമ്മുടെ രക്ഷാമാർഗ്ഗം. ഗത്സമെൻ തോട്ടത്തിൽ കർത്താവിനുണ്ടായ പോരാട്ടം നമ്മുടെ പരീക്ഷകളിൽ നാം ഓർക്കുന്നതു കൊള്ളാം. പോരാട്ടം തീർന്നു പിതാവിൻെറ ഇഷ്ടം തിരഞ്ഞെടുക്കുവാൻ കഴിയുന്നതു വരെ കർത്താവിനോടൊപ്പം തോട്ടത്തിൽ മുട്ടുകുത്തി പ്രാർത്ഥനാ നിരതരായിരിക്കുവാനുള്ള കൃപയാണ് നമുക്കാവശ്യം. യജമാനൻ തന്നെ തെററിദ്ധരിക്കുവാൻ മതിയായ കാരണങ്ങളെല്ലാം യജമാനൻെറ ഭാര്യ യൗസേപ്പിനെതിരായി കളവായി പറഞ്ഞുണ്ടാക്കി. അതിൻെറ ഫലമായി യൗസേപ്പ് കാരാഗൃഹത്തിൽ അടയ്ക്കപ്പെടുകയും ചെയ്തു. എന്നിരുന്നാലും യൗസേപ്പ് കുലുങ്ങിയില്ല. സത്യത്തിനും ദൈവത്തിനും വേണ്ടിയുള്ള അവൻെറ നിലപാട് അവസാനം അവനു വിജയം നേടിക്കൊടുത്തു.

**ഞായർ**

**1 പത്രോസ് 5: 5–11.**

യൗസേപ്പിൻെറ അനുഭവത്തിനു യോജിച്ച ഒരു വേദഭാഗമാണ് ഇന്നു നാം വായിച്ചതു്. യൗസേപ്പ് അവൻെറ സകലഭാരവും ദൈവത്തിൽ ഭരമേല്പിച്ചതു കൊണ്ടാണ് സകല പരീക്ഷകളിലും പ്രയാസങ്ങളിലും ഉറച്ചു നിൽക്കുവാൻ അവനു കഴിഞ്ഞതു്. അല്പകാലത്തേക്കു കഷ്ടം സഹിക്കുന്ന തൻെറ മക്കളെ ദൈവം യഥാസ്ഥാനപ്പെടുത്തി ഉറപ്പിച്ചു ശക്തീകരിക്കും എന്ന് പത്രോസ് ശ്ലീഹാ സ്വന്ത അനുഭവത്തിൽ നിന്ന് ഉൽബോധിപ്പിക്കുന്നു. യൗസേപ്പിൻെറ അനുഭവവും ഇതു തന്നെയാണ് സാക്ഷീകരിക്കുന്നതു്. പരിശുദ്ധാത്മാവിൻെറ താങ്ങും തുണയുമുള്ള നാം, യേശുക്രിസ്തുവിൽ നിത്യതേജസ്സിന്നായി വിളിക്കപ്പെട്ടിരിക്കുന്ന നാം, പഴയനിയമ കാലത്തു ജീവിച്ചിരുന്ന യൗസേപ്പിനെക്കാളും പിന്നിലായിപ്പോകുന്നെങ്കിൽ അതു് അക്ഷന്തവ്യമായ ആത്മീയ അലസതയുടെ ഫലമായിരിക്കും. നമ്മെ സ്നേഹിക്കുന്നവനായ യേശുവിൽ നാം സകലത്തിനും മതിയായവരാണെന്നു തെളിയിക്കുവാൻ ദൈവം നമ്മെ സഹായിക്കട്ടെ.



# പത്രോസ് പൗലോസ് ശ്ലീഹന്മാർ

സി. ഈ. ജി.

ഉത്തര ദക്ഷിണ ധ്രുവങ്ങൾപോലെ അന്തരമുള്ള രണ്ടു അപ്പോസ്തല പ്രമുഖന്മാരാണു യഹൂദരുടെ അപ്പോസ്തലനായ വി. പത്രോസും ജാതികളുടെ അപ്പോസ്തലനായ വി. പൗലൂസും. ഒരുവൻ ഗലീലാ ദേശീയനും തൊഴിൽകൊണ്ടു മീൻപിടുത്തക്കാരനും സാമാന്യേന അജ്ഞനുമായ ഒരു ഊററൻ മനുഷ്യനായിരുന്നു എങ്കിൽ അപരൻ തർസീസുകാരനായ ഒരു റോമാപൗരനും എബ്രായരിൽ എബ്രായനും ബന്യമീന്യഗോത്രവംശജനും പാണ്ഡിത്യവരേണ്യനായ ഗമാലയേലിൻെറ പാദപീഠത്തിങ്കൽ അഭ്യസനം നടത്തിയവനും കൂടാരപ്പണി തൊഴിലായി അഭ്യസിച്ചിരുന്നവനുമായ ഒരു പരീശപണ്ഡിതനും ശാരീരികമായി ഒരു രോഗിയുമായിരുന്നു. അദ്ദേഹത്തിൻെറ രോഗം നേത്രസംബന്ധമായിരുന്നു എന്നും മലേറിയാ ആയിരുന്നു എന്നും അപസ്മാരമായിരുന്നു എന്നും അഭിപ്രായപ്പെടുന്നവരുണ്ട്. പ്രഥമൻ നമ്മുടെ കർത്താവിൻെറ കാലത്തു് സഹോദരനായ അന്ത്രയോസിനാൽ കർതൃസവിധത്തിലേക്ക് ആനീതനായി എങ്കിൽ അപരൻ കർത്താവിൻെറ സ്വർഗ്ഗാരോഹണത്തിനു ശേഷം സഭാപീഡകനായ ശൗൽ ആയിട്ടാണു രംഗപ്രവേശം ചെയ്യുന്നതു്. പ്രഥമൻ ലളിത മനസ്കനും നൂറായിരം സംശയങ്ങൾ ഉള്ളവനുമായിരുന്നു എങ്കിൽ അപരൻ കാരിരുമ്പുപോലെ ഉറച്ച മനുഷ്യനും വിശ്വാസം കണ്ടെത്തി കഴിഞ്ഞപ്പോൾ അതിനു വേണ്ടി എണ്ണമില്ലാത്ത ത്യാഗം സഹിച്ചവനുമായിരുന്നു. യോനായുടെ പുത്രനും പേർകൊണ്ടു് ശിമോൻ എന്നും ശിമയോൻ എന്നും അറിയപ്പെട്ടിരുന്നയാൾ പാറഎന്നർത്ഥമുള്ള പത്രോസ് എന്ന പേരുകാരനായി എങ്കിൽ സഭാപീഡകനായ ശൗൽമാനസാന്തരപ്പെട്ടു കഴിഞ്ഞപ്പോൾ വിശ്വാസധീരനായ പൗലൂസ് ആയിമാറി. പ്രഥമൻ പ്രത്യാശയുടെ അപ്പോസ്തലൻ ആയിരുന്നുഎങ്കിൽ അപരൻ വിശ്വാസത്തിൻെറ അപ്പോസ്തലനായിരുന്നു. പ്രഥമൻ കർതൃപാദാന്തികത്തിൽ ഇരുന്നു് അഭ്യസനം നടത്തിയവനായിരുന്നു എങ്കിൽ അപരൻ സഭാപീഡനാർത്ഥം കച്ചകെട്ടിയിറങ്ങിയവനും സ്തേഫാനോസിൻെറ രക്തസാക്ഷി മരണത്തിനു കൂട്ടുനിന്നവനും ദമസ്കോസിലേക്കു യാത്രചെയ്യുമ്പോൾ ഉണ്ടായ ദർശനഫലമായി അകാല പ്രജ എന്നപോലെ മാനസാന്തരപ്പെട്ടവനുമായിരുന്നു. ഒന്നാമൻ യഹൂദന്മാരെ വൈമനസ്യത്തോടെ സഭയിലേക്കു സ്വാഗതം ചെയ്തു എങ്കിൽ അപരൻ യഹൂദമതാനുഷ്ഠാനങ്ങൾ ഒന്നും കൂടാതെ ജാതികളെ സഭയിലേക്കു സ്വാഗതം ചെയ്യുവാൻ തത്രപ്പെടുകയും അതിനായി അറിയപ്പെട്ട ലോകംമുഴുവൻ പര്യടനം നടത്തി ദിഗ്‌വിജയം നേടിയ സിംഹവീരപരാക്രമിയുമായിരുന്നു. ഇരുവർക്കും ഒരു പ്രത്യേകതയുണ്ടായിരുന്നു. കർ

**തിങ്കൾ**

സങ്കീർത്തനങ്ങൾ 105: 17–19.

ഉന്നത നിലയിലും ശുഭപ്രതീക്ഷകളിലും ജീവിച്ച യൗസേപ്പ് പെട്ടെന്ന് ഒരു ദിവസം കാരാഗൃഹത്തിലായി. മുമ്പൊരിക്കൽ അവൻ പൊട്ടക്കിണററിൽ എറിയപ്പെട്ട ശേഷം അവൻെറ സഹോദരന്മാർ "ഇനി അവൻെറ സ്വപ്നമെല്ലാം നിവൃത്തിയാകുന്നതു് ഒന്നു കാണാം" എന്നു പറയുകയുണ്ടായി. പൊത്തിഫേറിൻെറ കാര്യവിചാരകനായിരുന്നപ്പോൾ സ്വപ്നം നിവൃത്തിയാകുമെന്നുള്ള പ്രതീക്ഷ യൗസേപ്പിനുണ്ടായിരുന്നിരിക്കാം. എന്നാൽ കാരാഗൃഹത്തിൽ അടയ്ക്കപ്പെട്ടതോടെ ആ പ്രതീക്ഷകൾക്കു കോട്ടം തട്ടിയിരിക്കാം. എങ്കിലും യൗസേപ്പ് നിരാശപ്പെട്ടില്ല. ദൈവത്തിലുള്ള അവൻെറ വിശ്വാസം അത്ര ശക്തിയേറിയതായിരുന്നു. കഷ്ടതയിൽ കരുപ്പിടിച്ച വിശുദ്ധന്മാരെയാണ് ദൈവത്തിനു തൻെറ സഭയിൽ ആവശ്യം. യൗസേപ്പിനെ പോലെയുള്ള നേതാക്കന്മാരെ ദൈവം സഭയിൽ എഴുന്നേല്പിക്കട്ടെ.

ത്താവിനെ സ്നേഹിച്ചു! ആത്മാത്ഥമായി സ്നേഹിച്ചു! അവനുവേണ്ടി മരിച്ചു.

പത്രോസു അപ്പോസ്തലവൃന്ദത്തിൽപെട്ട യാക്കോബും യോഹന്നാനുമുൾപ്പെടുന്ന ഏററവും ഉററശിഃഷ്യാത്തമസംഘത്തിൽ (inner circle) –ൽ പെട്ടവനും മറുരൂപമലയിലും യായിറോസിൻെറ പുത്രിയെ ഉയർപ്പിച്ചിടത്തും ഗത്സമേനതോട്ടത്തിലുംകത്താവിനോടുകൂടെ ഉണ്ടായിരുന്നവനുമാണ്. പെസഹ ഒരുക്കുന്നതിനു യോഹന്നാനോടുകൂടെ നിയുക്തനായതു് പത്രോസ്സ് ആയിരുന്നു. സാത്താനെ നീ പുറകിൽ പോ എന്നു പറഞ്ഞു കത്താവു് ഒരവസരത്തിൽ പത്രോസിനെ ശാസിച്ചു എങ്കിലും ഭക്തനായ ശിഷ്യനെപ്പോലെ അദ്ദേഹം കത്താവിനെ പിന്തുടർന്നു. സ്വ ഗുരുവിനെ നിഷേധിച്ചു പറഞ്ഞു എങ്കിലും അപകടങ്ങളെ അവഗണിച്ചു . മഹാപുരോഹിത ഭവനം വരെ പോയതു പത്രോസും യോഹന്നാനും മാത്രമായിരുന്നു. കത്താവിൻെറ അനുഭാവപൂവ്വമുള്ള നോട്ടവും പുറത്തുപോയുള്ള കണ്ണുനീരും സ്മരണീയമാകുന്നു. പിന്നീടു കോഴികൂകുന്നതു കേൾക്കുമ്പോൾ ഒക്കെയും അദ്ദേഹം കരയുമായിരുന്നുപോലും. ആ സ്ഥിതിക്കു നമ്മുടെ പാപങ്ങളെക്കുറിച്ചു നാ എത്ര് അധികം കണ്ണുനീർ വീഴ്ത്തേണ്ടിയിരിക്കുന്നു.

പത്രോസ് തീബേര്യോസ് കടൽപുറത്തു വച്ചു് കത്താവിനെ കണ്ടെത്തുന്നു. അവിടുന്നു് പത്രോസേ നീ എന്നെ സ്നേഹിക്കുന്നുവോ എന്നു് ആവത്തിച്ചു് ചോദിച്ചപ്പോൾ കത്താവേ ഞാൻ നിന്നെ സ്നേഹിക്കുന്നു എന്നു ഏററു പറഞ്ഞ സന്ദർഭം കണ്ണുനീരോടുകൂടെ അല്ലാതെ സാധാരണക്കാരനു സ്മരിക്കുവാൻ കഴിയുന്നതല്ല. പൗലോസ് അപ്പോസ്തലൻ കത്താവിനെ പ്രതി അനുഭവിച്ച കഷ്ടതകളുടെ നീണ്ട പട്ടിക II കൊരിന്തി 11–ാം അദ്ധ്യായത്തിൽ കാണുന്നു. ജന്മനാമേധാശക്തിയുള്ളവനായിരുന്ന അപ്പോസ്തലൻ വേഗത്തിൽ അപരൻെറ വിശ്വാസം ആജ്ജിക്കുന്നതിനും അവവരെക്കൊണ്ടു് വൻ കാര്യങ്ങൾ സാധിക്കുന്നതിനും കഴിവുള്ള ഒരാളായിരുന്നുഎന്നു് അദ്ദേഹത്തിൻെറ ചരിത്രം സാക്ഷിക്കുന്നു. അദ്ദേഹത്തിൻെറ സഹപ്രവർത്തകരുടെ ഒരു നീണ്ട ലിസ്റ്റ് റോമാലേഖനത്തിൻെറ അവസാനഭാഗത്തു കാണാം. ക്രൈസ്തവ വേദശാസ്ത്രത്തിനു് അടിത്തറകെട്ടി പണിതതു് അദ്ദേഹമാകുന്നു എന്നു പറയാം. I കൊ 13–ലെ സ്നേഹഗീത ലോകമവസാനിച്ചാലും വിസ്മൃതമാകുന്നതല്ല. തെസ്സലോനിക്യയിലെ ജനങ്ങൾ പറഞ്ഞപ്രകാരം ലോകത്തെ കീഴ്മേൽ മറിച്ചു. ഈ ധീമാൻ മതപീഡകനായി രംഗപ്രവേശം ചെയ്തു എങ്കിലും ക്രൈസ്തവലോകത്തിലെ ഏററവും വലിയ മിഷനറി ആയി രക്തസാക്ഷിമരണം പ്രാപിച്ചു,

കത്താവു പഠിപ്പിച്ചിട്ടുള്ള മുടിയനായ പുത്രൻെറ ഉപമയിലെ ജ്യേഷ്ഠപുത്രനായി അപ്പോസ്തലൻ ഒരു തരത്തിൽപരിഗണിക്കപ്പെടാം. സ്വന്തപിതാവിൻെറ ഭവനത്തിലേക്കു പ്രവേശിക്കുവാൻ അദ്ദേഹം വിസമ്മതിച്ചു എങ്കിലും തൻെറ ഭോഷത്വം മനസ്സിലാക്കിക്കഴിഞ്ഞപ്പോൾ പിതൃഭവനത്തിലേക്കു കണ്ണുനീരോടുകൂടെ പ്രവേശിക്കമാത്രമല്ല ആ പിതാവിനുവേണ്ടി ജീവിക്കുകയും പോരാടുകയും മരിക്കയും ചെയ്തു. പകവീട്ടൽ ഇതിൽപരം നിറവേറാനില്ല. Was revenge ever more complete?

ഇരുവരും റോമായിൽ കാരാഗൃഹത്തിൽ കിടന്ന കാലത്തെപ്പററി പറയുന്ന ഒരു കഥകൂടെ ഉദ്ധരിച്ചുകൊള്ളട്ടെ. രണ്ടുപേരേയും വധിക്കമെന്നു് തീർച്ചയാണ്. ഇരുവരും മരണം കാത്തുകിടക്കുകയുമാണ്. ഒരു അർദ്ധരാത്രിസ്നേഹിതന്മാരാരോ ജയിലിൽ നിന്നു രക്ഷപ്പെടുന്നതിനു വേണ്ട സൗകര്യം നൽകി. അരേതാരാജാവിനെ ഭയന്നു് ദമസ്ക്കോസിൽ നിന്നു കുട്ട വഴിയായി രക്ഷപ്പെട്ട പൗലൂസ് ജയിൽ വിമുക്തനാകുന്നതിനു വിസമ്മതിച്ചു. താൻ മരിച്ചാൽ സഭയുടെ കാര്യം അനാഥമാകുമെന്നു് ഭയന്നു പത്രോസ് കാരാഗൃഹത്തിൽനിന്നു വെളിക്കിറങ്ങി പലായനം ചെയ്തുതുടങ്ങി. വഴിമദ്ധ്യേ തനിക്കെതിരായി കുരിശും പേറി ഒരാൾ വരുന്നതു കാണായി. അതു തൻെറ നാഥനാണെന്നു പത്രോസു ഗ്രഹിച്ചു. “നീ എവിടെപ്പോകുകയാണു്” കത്താവു ചോദിച്ചു. “സഭാസംരക്ഷണാത്ഥം ഞാൻ പലായനം ചെയ്യുകയാണു്” പത്രോസു് പ്രതിവചിച്ചു “കത്താവേ നീ എങ്ങോട്ടാണു്” പത്രോസ് ആരാഞ്ഞു “റോമായിൽ വച്ചു് ഒന്നുകൂടി മരിക്കുവാൻ” കത്താവു് മറുപടി നൽകി. ഇതു ശ്രവിച്ച മാത്രയിൽ പത്രോസു് ദുഃഖിതനായി തിരിഞ്ഞു നടന്നുതുടങ്ങി. അദ്ദേഹം വീണ്ടും കാരാഗൃഹത്തിൽ പ്രവേശിച്ചു. അദ്ദേഹത്തിൻെറ കൺമുമ്പിൽ വച്ചു് ഭായ്യയെ കുരിശിൽതറച്ചുകൊന്നു. ‘കത്താവിനെ ഓർക്കുക” എന്നു പറഞ്ഞു പത്രോസു ഭായ്യയെ ധൈര്യപ്പെടുത്തിപോലും. പത്രോസാകട്ടെ തൻെറ നാഥനെപ്പോലെ മരിക്കുന്നതിനു വിസമ്മതിച്ചു കുരിശിൽ തല കീഴായി കിടന്നു മരിച്ചതായി പറയപ്പെടുന്നു. അദ്ദേഹത്തിൻെറ മരണം കണ്ടു ജയിലർ മാനസാന്തരപ്പെട്ടുപോലും. പത്രോസിനും പൗലൂസിനും പല കുറവുകളുണ്ടായിരുന്നു. പത്രോസാകട്ടെ എത്ര പ്രാവശ്യം വീണാലും തൻെറ ധൈര്യം വീണ്ടെടുത്തു കർതൃ സവിധത്തിലേക്കു തിരിയുമായിരുന്നു.

രക്തസാക്ഷികളായി മരിക്കുവാൻ നമുക്കു കഴിഞ്ഞില്ലെങ്കിലും കത്താവിനു വേണ്ടി കത്താവിനെ പ്രതി കത്താവിൽ ജീവിക്കുകയും മരിക്കുകയും ചെയ്യാം. അതിനു ഈ പരിശുദ്ധന്മാരുടെ മാതൃകയും പ്രാത്ഥനയും നമുക്കു ഓരോരുത്തർക്കും സഹായകമാകുമാറാകട്ടെ.

---

## മിഷനറിമാരെ അപഹരിച്ചു

വിയററ്നാമിൽ നിന്നു് അപഹരിക്കപ്പെട്ട മൂന്നു് മിഷനറിമാരുടെയും ബാൻമെത്തുട്ടിനു സമീപമുള്ള മിഷൻകുഷ്ഠരോഗസങ്കേതം ആക്രമിക്കപ്പെട്ടപ്പോൾ പലായനം ചെയ്ത 150 കുഷ്ഠരോഗികളുടെയും ഭാവിയിൽ അമേരിക്കൻ ലപ്രസി മിഷൻ പ്രസിഡണ്ട് ഒലിവർ ഡബ്ളിയു. ഹാസ്സൽ ബ്ളാഡ് ഉൽക്കണ്ഠ പ്രകടിപ്പിച്ചിരിക്കുന്നു.

ഡോ. ഈ. ആർഡൽ വിയററി റവ. ആർച്ചിമിച്ചൽ, ഡാനിയൽ ഗർബർ എന്നീ മൂന്നു മിഷനറിമാരെ, മെയ് 30–ാം തീയതി ഒരു വിയററു് കോങ്ങ്ഗറില്ലാസംഘം കുഷ്ഠരോഗസങ്കേതം ആക്രമിച്ച വേളയിൽ കൈകാലുകൾ വരിഞ്ഞു കെട്ടി എടുത്തുകൊണ്ടുപോവുകയാണുണ്ടായതു്.

# ജനസംഖ്യയിലുള്ള അമിതമായ വർദ്ധന ഉൽക്കടമായ ഉൽക്കണ്ഠയ്ക്കു നിദാനം

ഡോ. പോൾ എസ്സ്. റീസ്.

ഇതു് ഇന്ത്യയിൽവച്ചാണു് എഴുതുന്നതു്. ഓരോ പ്രാവശ്യവും ഈ രാജ്യത്തു് സൂര്യൻ ഉദിക്കുന്നതോടെ തലേ പ്രഭാതത്തെക്കാൾ 14000 വായ്കൾ കൂടുതലായി ഉണ്ടായിക്കൊണ്ടിരിക്കുന്നുവെന്നു് അടുത്ത കാലത്തു് ന്യൂഡൽഹിയിലെ ഒരു പത്രപ്രതിനിധി പറയുകയുണ്ടായി. മരണമോ? അതും ആയിരക്കണക്കിനുണ്ടു്. പക്ഷേ, ഇപ്പറഞ്ഞ സംഖ്യ മരണമെല്ലാം തട്ടിക്കിഴിച്ചുകഴിഞ്ഞു കൂടുതലുള്ളതാണു്.

നമ്മുടെ കാലത്തെ ഈ പ്രതിഭാസം വിശദീകരിക്കുന്നതിനു് വാർത്തെടുത്തിട്ടുള്ള ഒരു പ്രയോഗമാണു് "ജനസംഖ്യാ സ്ഫോടനം." അതിന്റെ ഊർജ്ജസ്വലത, ആ പ്രയോഗം ന്യായീകരിക്കത്തക്കതാണോ എന്ന ചോദ്യം ഉന്നയിക്കാം. എന്താണു വസ്തുതകൾ?

1. ആയിരത്തിയെണ്ണൂറാമാണ്ടുവരെ മനുഷ്യകുടുംബത്തിന്റെ വലിപ്പം 100 കോടിയിലെത്തിയിരുന്നില്ല.

2. 1800 മുതൽ 1850 വരെയുള്ള കാലഘട്ടത്തിൽ അതു് 22 ശതമാനം വർദ്ധിച്ചു. 1850 മുതൽ 1900 വരെ 45 ശതമാനവും 1900 മുതൽ 1950വരെ 56 ശതമാനവും

3. 1950-നുശേഷം വർദ്ധന ശീഘ്രഗതിയിലായിരുന്നു. ആ ദശവർഷത്തിന്റെ അവസാനമായപ്പോഴേയ്ക്കും മിനിററിനു് 85 പേർ വീതം (ആണ്ടിൽ 450 ലക്ഷം) ലോകജനസംഖ്യയിൽ കൂടിക്കൊണ്ടിരുന്നു.

4. ഇപ്പോഴത്തെ ജനസംഖ്യ, യുണൈററഡ്നേഷൻസിന്റെ ഏററവും ഒടുവിലത്തെ കണക്കനുസരിച്ചു് 290 കോടിയാണു്. (ക്രിസ്തുവിനു മുമ്പുള്ള വർഷങ്ങളും ക്രിസ്തുവിനുശേഷം 1800 വർഷങ്ങളും വേണ്ടിവന്നു ജനസംഖ്യ 100 കോടിയാകുവാൻ. എന്നാൽ താരതമ്യേന ചുരുങ്ങിയ കാലഘട്ടമായ 160 വർഷംകൊണ്ടു് ആ തുക ഏതാണ്ടു് മൂന്നിരട്ടിയായിരിക്കുന്നു.)

സമീപഭാവിയിലെ—ഈ നൂററാണ്ടിന്റെശേഷം ഭാഗത്തെ—സ്ഥിതിയെന്താണു്? വർദ്ധന 150 ശതമാനമായിരിക്കുമെന്നു് വിദഗ്ദ്ധന്മാർ അഭിപ്രായപ്പെടുന്നു. അങ്ങനെയെങ്കിൽ, ഈ നൂററാണ്ടിന്റെ അവസാനമാകുമ്പോഴേയ്ക്കും നമ്മുടെ ജനസംഖ്യ 700 കോടിക്കും 800 കോടിക്കും ഇടയ്ക്കു് ആയി വർദ്ധിക്കും. ഇതാണു് 'ജനസംഖ്യാസ്ഫോടനം.!'

ഈ പ്രതിഭാസം വേദശാസ്ത്രപരവും സാമൂഹികവും സാമ്പത്തികവുമായ എന്തെന്തു ചിന്തകൾക്കാണു് ഇടം നൽകുന്നതു്? കുടുംബവേദശാസ്ത്രമെന്നു വിളിക്കാവുന്ന വിഷയത്തെപ്പററിയും അതിഭീമമായി വർദ്ധിച്ചുകൊണ്ടിരിക്കുന്ന ലോകജനസംഖ്യാപ്രശ്നത്തിൽ അതിനുള്ള സ്വാധീനശക്തിയെപ്പററിയുമുള്ള വിവിധ ക്രിസ്തീയ വിഭാഗങ്ങളുടെ—റോമൻ കത്തോലിക്കർ, ഓർത്തഡോക്സ്, ആംഗ്ലിക്കൻ, പ്രോട്ടസ്റ്റൻറു്—പ്രസ്താവനകൾ സമാഹരിക്കുന്നതിൽ ഏററവും കൂടുതൽ പ്രയത്നിച്ചിട്ടുള്ള വ്യക്തിയാണു് ഡോ. റിച്ചാർഡ് ഫാഗ്ലി. ഈ സമാഹാരത്തിൽനിന്നു് ലഭിക്കുന്ന നിഗമനം വൈരുദ്ധ്യങ്ങളും ചിന്താക്കുഴപ്പങ്ങളും കൂടുതലുണ്ടെന്നതല്ല; നേരെമറിച്ചു്, ആംഗ്ലിക്കൻ സഭയുടെ എക്സിക്യൂട്ടീവാഫീസറായ ബിഷപ്പ് സ്റ്റീഫൻബയിൻ പറയുന്നതുപോലെ, അത്ഭുതകരമാം വിധം വളരെയധികം അഭിപ്രായൈക്യമുണ്ടെന്നുള്ളതാണു്. അടുത്ത കാലത്തു് സഭാംഗങ്ങളുടെ ഒരു അന്താരാഷ്ട്രീയ സമ്മേളനത്തിൽ വായിച്ച ഒരു പ്രബന്ധത്തിലാണു് ബിഷപ്പ് ബയിൻ ഈ അഭിപ്രായം പുറപ്പെടുവിച്ചതു്.

പൊതുവേ അഭിപ്രായൈക്യമുള്ള കാര്യങ്ങളെന്തൊക്കെയാണു്?

1. കുടുംബവേദശാസ്ത്രം. 'ജനസംഖ്യാസ്ഫോടനം' അതിനെ ഉയർത്തിക്കാണിക്കുന്നുണ്ടെന്നു വരുകിലും,അതിൽനിന്നു്ഉത്ഭവിക്കുന്നതോ അതിനോടു് അവശ്യം ബന്ധപ്പെട്ടതോ അല്ല 'അമിത ജനസംഖ്യാവർദ്ധന' (നിർഭാഗ്യകരമായ ഒരു പ്രയോഗമാണിതു്, കൃത്യമായി അതിന്റെ അർത്ഥമെന്താണെന്നു് ആർക്കുമറിഞ്ഞുകൂടാ.) യുടെ പ്രശ്നമില്ലായിരുന്നുവെന്നുവരികിൽ, ഈ ലോകത്തിൽ ജീവനു് പ്രവേശം നൽകുന്നതിന്റെയും ഉത്തരവാദിത്വപൂർവ്വം അവർക്കു പോഷകാഹാരം നൽകുന്നതിന്റെയും കർത്തവ്യം രക്ഷപ്പെടാൻ നിവൃത്തിയില്ലാത്തവിധം അവിടെയുണ്ടായിരിക്കും.

2. ആധുനിക കാലഘട്ടം, കുടുംബത്തെ സംബന്ധിച്ചുള്ള കൂടുതൽ മൗലികമായ വേദശാസ്ത്രധാരണയിലേയ്ക്കു് ക്രിസ്ത്യാനികളെ പായിച്ചുകൊണ്ടിരിക്കുകയെന്ന കാര്യത്തിൽ വളരെയധികം അഭിപ്രായൈക്യമുണ്ടെന്നതു് ചാരിതാർത്ഥ്യജനകമാണു്. കമ്മ്യൂണിസ്റ്റ്കാരുടെ കീഴിൽ ചൈനയിലുള്ള നാശോന്മുഖമായ കുടുംബസമ്പ്രദായത്തിന്റെയും യുണൈററഡ് സ്റ്റേററ്സിലെ ലൈംഗികാരാജകത്വ നിബിഡവും അധഃപതിച്ചതുമായ കുടുംബജീവിതത്തിന്റെയും ഭീതിജനകമായ പശ്ചാത്തലത്തിൽ, ചിന്താശീലരായ ക്രിസ്ത്യാനികൾ, സെക്സ്, വിവാഹം, കുടുംബം എന്നിവയെപ്പററിയുള്ള ചിന്തയുടെ അടിത്തറയിലേയ്ക്കു് തിരികെപ്പോകാൻ നിർബന്ധിതരായി ത്തീർന്നിട്ടുണ്ടു്. പരമ്പരാഗതമായ മാതൃകയിൽ എന്താണു് 'പ്രകൃതിസിദ്ധം'എന്താണു് അതിനെതിരായിട്ടുള്ളതു് എന്ന ചിന്തയിൽ റോമൻകത്തോലിക്കർപോലും ഇന്നു് ഏകാഭിപ്രായക്കാരല്ല. പാരമ്പര്യത്തിലേയ്ക്കു് തിരിഞ്ഞുനോക്കിയതുകൊണ്ടുമാത്രം കാര്യമായില്ല. പാരമ്പര്യത്തിന്റെ തന്നെ അടിത്തറ എത്രമാത്രം ബലിഷ്ഠമാണു്? ഇതൊരു അഗാധമായ പ്രശ്നമായി മാറുന്നു.

3. വിവാഹത്തിന്റെ ദൈവദത്തമായ ഉദ്ദേശവുംപരസ്പരമുള്ള ബന്ധവും സംബന്ധിച്ചു് ഗണ്യമായ അഭിപ്രായൈക്യമുണ്ടു്. വിവിധസഭാവിഭാഗങ്ങളിൽപ്പെട്ട വേദശാസ്ത്രജ്ഞന്മാർ വിവാഹത്തിന്റെ മൂന്നു ധർമ്മങ്ങളിൽ (അനുഗ്രഹങ്ങളിൽ) എത്തിച്ചേർന്നിട്ടുണ്ടു. (1)സന്താനോല്പാദനവും കുട്ടികളെ വളർത്തലും (2) ഭാര്യാഭർത്താക്കന്മാർക്കു വിവാഹക്കുദാശയിലുള്ള പൂർത്തീകരണവും സമൃദ്ധമായ വളർച്ചയും (3) സഭയിലും സമൂഹത്തിലും കുടുംബമെന്നറിയപ്പെടുന്ന ഒരു ബലിഷ്ഠമായ ക്രിസ്തീയയൂണിററിന്റെ സൃഷ്ടി. ഈ ഉദ്ദേശങ്ങളുടെ ക്രമത്തെപ്പററിയുള്ള

ചിന്തയിൽ അഭിപ്രായവ്യത്യാസങ്ങളുണ്ടാകാമെങ്കിലും, ഇവയുടെ സങ്കലിതമായ ഉദ്ദേശങ്ങളെപ്പററി ദ്വിധാഭിപ്രായമില്ല.

4. മാതാപിതാക്കന്മാരുടെ ക്രിസ്തീയ ധർമ്മത്തിൻെറ പരിധിക്കുള്ളിൽ, കുടുംബസംവിധാനം ഏതെങ്കിലും വിധത്തിൽ ഉൾപ്പെട്ടത്താവുന്നതാണെന്നതിനെപ്പററി അർത്ഥഗർഭമായ അഭിപ്രായൈക്യമുണ്ടെന്നതാണ് ഏററവും വിസ്മയനീയമായിട്ടുള്ളത്. ഗ്രീക്ക് ഓത്തഡോക്സ് സഭ ഇപ്രകാരമാണ പറയുന്നത്. ക്രിസ്തീയ വിവാഹത്തിലെ ശിശുജനനം ജീവിതത്തിലെ വാസ്തവികമായ പ്രശ്നങ്ങളിലൊന്നായി അംഗീകരിച്ചുകൊണ്ട്, ഓരോ ആത്മാവും ദൈവത്തോട് വ്യക്തിപരമായി കണക്കുബോധിപ്പിക്കണമെന്നുള്ള ആ കത്തവ്യത്തെപ്പററിയുള്ള ബോധത്തിലൂടെ മാത്രമേ അതു പരിഹരിക്കുന്നതിനുള്ള സാദ്ധ്യത ഓത്തഡോക്സ് സഭ കാണുന്നുള്ളു. 1958-ൽ ലാംബത്തു സമ്മേളനം പ്രസിദ്ധീകരിച്ച പ്രസ്താവന ഇതിലേറെ ശക്തിയുള്ളതാണ്. എത്ര കുട്ടികൾ വേണമെന്നും അതു എത്രകാലം ഇടവിട്ടായിരിക്കണമെന്നും തീരുമാനിക്കാനുള്ള ഉത്തരവാദിത്വം, ദൈവം എല്ലാ മാതാപിതാക്കന്മാരുടെയും മനസ്സാക്ഷിയെ ഭരമേല്പിച്ചിരിക്കുന്നു.

കുടുംബസംവിധാനത്തിൽ ഉപയോഗിക്കേണ്ട ഉപാധികൾ, ആ ഉപാധികൾ ഉപയോഗിക്കുന്നതിൽ വ്യക്തമാക്കപ്പെടേണ്ട ലക്ഷ്യങ്ങൾ എന്നിവയെപ്പററിയും കൂടുതൽ വ്യക്തമായ ക്രിസ്തീയ പ്രതിപാദനമാവശ്യമാണ്. ജനസംഖ്യാ വർദ്ധനയിലെ ഘടകം ജനനനിരക്കു മാത്രമല്ലെന്ന വസ്തുത മിക്കപ്പോഴും അവഗണിക്കപ്പെട്ടന്നുണ്ട്. മരണനിരക്കിലുള്ള താഴ്ച്ച (മരണനിയന്ത്രണമെന്ന് വേണമെങ്കിൽ പറഞ്ഞുകൊള്ളു) അതുമായി വളരെയധികം ബന്ധമുണ്ട്. ശാസ്ത്രവും ബുദ്ധിശക്തിയും ഉപയോഗിച്ച് മരണത്തിൻെറ പ്രവത്തനത്തെ (പരിമിതമായ തോതിൽ) നിയന്ത്രിച്ച്, ജനങ്ങളെ ജീവനോടെനിലനിറുത്തുന്നതു് പ്രകൃതിയുമായുള്ള ധാർമ്മികമായ ഇടപെടലില്ലായ്മയായിരിക്കമോ? ജനനത്തിൻെറ പ്രവത്തനം നിയന്ത്രിക്കുന്നതിൽ സാങ്കേതിക വിജ്ഞാനം ക്രിസ്തീയമനസ്സാക്ഷിയോടു കൂടി ഉപയോഗിക്കുന്നതു് പ്രകൃതിയുമായുള്ള അധാർമ്മികമായ ഇടപെടലായിരിക്കുമോ.

(വേൾഡ് ക്രിസ്ത്യൻ ഡൈജസ്റ്റിലെ ഒരു ലേഖനത്തിൻെറ തർജ്ജമ അരുണോദയത്തിൽ പ്രസിദ്ധീകരിച്ചിരുന്നതു്. വിവത്തകൻ എം. കുര്യൻ)

---

## ആരാധനക്രമങ്ങളുടെ ക്രോഡീകരണം

(2-ാം പേജിൽനിന്നു തുടർച്ച)

രണ്ടു നൂററാണ്ടുകൾക്കു മുൻപു്, അവയുടെ അനുകൂലമായ ആശയത്തിൽ, നടപ്പുള്ളവയായിരുന്നിരിക്കാം.

കുർബാന അണയ്ക്കുക—ധൂപം
അണയ്ക്കുക
ഒക്കെയ്ക്കും—ചതിവിനുടെ
സ്നേഹകാർ
മുന്മതാപം—തിന്മപെട്ട ഉത്തരിപ്പു
സ്വരം—കയ്പപെട്ട ഭവിതം
കുടിയിരിപ്പു്—തനയൻ പുത്രൻ
ജീവസ്സുകൾ—പൊറുക്കുക
കണ്ടിച്ചു—കണ്ടിപ്പിൻ ശുശ്രൂഷ
സംഖ്യയില്ലാത്ത കരുണ
ഞങ്ങളെ......നീതീകരിക്കേണമെ
പാപികളെ കുററക്കാരെ നീതീക
രിക്കേണമെ
ദുഷ്ടന്മാരിൽ കരുണ
പാപികളെ
കുററക്കാരെ
തെററുകാരെ
ഞങ്ങളെ പുണ്യപ്പെടുത്തേണമെ
ഒരുവൻ തമ്പുരാൻ—പട്ടാങ്ങപെട്ട
കുരിശിൽ തൂങ്ങപ്പെട്ടവൻ
അനുഗ്രഹം ചെയ്യണമെ
ദിഷ്ടതി—ദോഷങ്ങൾ
നന്മനിറഞ്ഞ—വയററിലെ ഫലം
സൃഷ്ടിപ്പിനെ—സ്തുതിപ്പു്—സ്വത്വം
ആശ്രയത്തെക്കുറിച്ചു്.
വിശ്രമിപ്പിച്ചു് പുണ്യപ്പെട്ട
ത്തണമെ
മേല്പെട്ട ഉയരം
ആകാശത്തിലുള്ള ബാവാ:

## കമ്മ്യൂണിസ്റ്റ് ചൈനയ്ക്കു ഭക്ഷ്യസഹായം

അമേരിക്കാ മിച്ചംവരുന്ന ഭക്ഷ്യപദാത്ഥങ്ങളിൽനിന്നു് ഒരു ഭാഗം കമ്മ്യൂണിസ്റ്റു ചൈനയിലെ ജനങ്ങൾക്കു് ലഭ്യമാക്കണമെന്നു് പ്രസിഡണ്ട് കെന്നഡിയോടാവശ്യപ്പെട്ടുകൊണ്ടുള്ള ഒരു അഭ്യത്ഥന തയ്യാറാക്കുവാൻ 18 അമേരിക്കൻ മതനേതാക്കന്മാർ എല്ലാ മതങ്ങളിലുംപെട്ട വൈദികരോടാവശ്യപ്പെട്ടിരിക്കുന്നു. ഫെല്ലോഷിപ്പ് ഓഫ് റെക്കൺസിലിയേഷനാണ് ഈ അഭ്യത്ഥന പുറപ്പെടുവിച്ചതു്. "ചില ക്രിസ്ത്യാനികൾ പട്ടിണി കിടക്കുമ്പോഴോ ഏതാനും ജനാധിപത്യവാദികൾ പട്ടിണി കിടക്കുമ്പോഴോ സ്വതന്ത്രലോകത്തിൽ ചിലർ പട്ടിണി കിടക്കുമ്പോഴോ അല്ല, മനുഷ്യജീവികൾ പട്ടിണി കിടക്കുമ്പോഴാണ് ഈ സഹായം നൽകേണ്ടതെന്നു് അഭ്യത്ഥനയിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

ഡോ. ഹെൻറി ജെ. കാഡ്ബറി (അമേരിക്കൻ ഫ്രണ്ട്സ് സർവീസ് കമ്മിററി), ഡോ. ഹെൻറി എച്ച്. ക്രെയിൻ (സെൻട്രൽമെത്തഡിസ്റ്റു ചർച്ചു്) റബ്ബി എബ്രഹാം ഫീൻ ബർഗ്ഗ്, ഡോ. ഫ്രാങ്ക് സി. ലോബാക്ക് തുടങ്ങിയവർ അഭ്യത്ഥനയിൽ ഒപ്പു വച്ചവരാണ്.

### ക്രിസ്ത്യാനിയുടെ ദേശീയത്വം

ക്രിസ്തുമതം "ദേശവൽക്കരിക്കുന്നതിനുള്ള" ഏതൊരു ശ്രമവും ക്രിസ്തുവിനെ ഒരു "ഗോത്രദേവനായി" തരം താഴ്ത്തുകയായിരിക്കും ചെയ്യുന്നതെന്നു് പ്രറേറാറിയയിലെ പ്രഫസ്സർ ആൽബർട് എസ്. ഗയ്സർ കേപ്ടൗൺ യൂണിവേഴ്സിററിയിലൊരു വിദ്യാത്ഥി റാലിയെ അഭിസംബോധനം ചെയ്തുകൊണ്ടു പ്രസ്താവിച്ചു.

അദ്ദേഹം തുടർന്നു; വളരെ ബഹുമാന്യമായ പാരമ്പര്യത്തോടുകൂടിയ രണ്ടു പദങ്ങൾ—ക്രിസ്ത്യാനിയും ദേശീയത്വവും—ക്രമേണ, കക്ഷി രാഷ്ട്രീയത്തിൻെറ ശക്തിയേറിയ ഒരു ആയുധമായി ഉപകരിക്കുന്നതിനുള്ള ഒരു മുദ്രാവാക്യമായി മാററിക്കൊണ്ടിരിക്കുന്നതിൽ എനിക്കു് ആശങ്കയുണ്ട്."

Reg. No. K 289 Licence No. 498

ചർച്ച് വീക്കിലി

# THE NEED FOR ENDURANCE

James Reid

"Now that we have been justified through faith, let us exult in our present sufferings, because we know that suffering trains us to endure, and endurance brings proof that we have stood the test, and this proof is the ground of hope. Romans 5, verses 1, 2 and 3.

JUSTIFICATION through faith is not a very easy phrase to interpret. A man being tried in the court for a crime he knows he has committed, would be very surprised if he were forgiven and set free, and received into friendship by the person he had wronged. That is just what God's forgiveness is. And assurance of the reality of this miracle will be ours when we have the faith to accept it. This faith is all that God asks, the trust that takes Him at His word.

Some people find this hard to do because they can never forgive themselves for some sins which lie on their conscience.

Bunyan's picture is a true picture of justification by faith. He took the road that led to the Cross, carrying the burden on his back. Nothing anyone could advise or do for him could set him free from his load But when he came and stood before the Cross the burden fell from his back, rolled into a sepulchre. He saw it no more It was, as Bunyan said, very wonderful that the Cross should thus ease him of his burden.

* * *

But God's forgiveness, opening the gate to fellowship with Himself, is always a miracle of unforgettable love which we can never merit and need never lose.

This, of course, does not mean that we will find life easy. The road of fellowship with God leads upward all the way and we are glad to have it so. There are things to be done for God and by His grace in which, as Paul says, we ought to exult. There are burdens of suffering, both of our own and from a tragic world Endurance will be demanded of us if we are to take God's highway, and this endurance can do so much for us that we ought even to exult in it.

* * *

Christ makes all things new:
"Something lives in every hue
Christless eyes have never seen."

Even suffering may have its hue if we take it from God and keep our window open to the sunlight of His care and love.

Paul has three things to say about suffering, of whatever kind it may be. One is that it can develop in us the quality of endurance, or what may be called fortitude or staying power. This is a quality that comes by practice. It means that we never give in however hard the road we have to walk may be. All the best work in the world of business or discovery has been achieved by it, and christian living and the service of Christ at home and abroad demands it.

"I find it hard to be a Christian" is the final line in the poem in which Browning argues out the value of Christian living.

* * *

The second thing Paul says is that endurance is what tests the reality of our Christian living. How deep is our Christian faith? How much do we really care about others?

There are a dozen of such testing questions we might put to ourselves How much do you sympathise with a man who has fallen when all the things by which he was earning his living fell to the ground and were destroyed; when people passed him by with a mere word of sympathy?

Endurance is also the proof of the reality of our Christian faith. Does it stand the test which the call of Christ makes on us? The test reveals the quality of our commitment and the depth of its sincerity.

The final word is the ground of hope.

Bunyan describes how, when two pilgrims came to the river they had to cross to reach the city of God, one of them felt that he was sinking but the other called out to cheer him, "I feel the bottom and it is good." So they both took heart and reached the further shore.

* * *

Christian living demands endurance. It is in fact the keyword of all successful enterprise.

One of the best illustrations of this in modern days is the discovery of radium which we owe to the work of Madame Curie and her husband. How these two people worked remorselessly in this discovery is a marvel.

We need similar endurance in all the tasks of ordinary living.

But surely we need this endurance in our faith. The lamp of faith needs to be kept burning by sheer endurance, the spirit that holds on and refuses to give way. Many who have discarded faith because they see no need of it will tell us that they have their standards and do not need the stimulus that comes from a living faith.

What they do not realise is that spiritually they are living upon the after-glow of a faith they have discarded. But what they fail to remember is that their children will not even have that.

The New Testament letters are full of encouragement to those who are tempted to give way by the pressure from a pagan world. We need this endurance today Jesus Himself had need of it and came through victoriously with it. The writer to the Hebrews gives us the secret. It is to look up to Jesus.

Think of Him, he says. This will help you not to lose heart and grow faint.

It is true.

The British Weekly

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam.